# THE CHURCH WEEKLY

| Vol. V | SUNDAY 3rd JUNE 1951 | PRICE 2 ANNAS PER COPY | NO. 20 |
|---|---|---|---|


## FAITH

*(The second address by Rev. Fr. A. P. Carleton M. A. at the Syrian Student Conference held this year at Puthencavu.)*

### What is real faith?

God gives men life by giving himself to them, but man, being a free agent created in the image of God, must respond. Faith is the first Element in that response. Faith is a common word but as commonly used it does not mean very much. "I have a notion", "I am of an opinion", "I think", could often be substituted for "I believe", "Faith", 'believe", are Bible words and we have to give the everyday word an injection of Biblical meaning if we are to use it of man's response to God. The Bible is the record of God's revelation of himself. It is also the record of man's response to God and therfore, it is full of instruction about faith. Abraham is the classic example of the man of faith. What was his faith? Simply that he had an opinion that there was God? No. Something quite different. He knew very little about God. But he was convinced that God was calling him to leave his home and his country and embark on a journey as the first step in the accomplishment of a great purpose. He trusted God and rose up and went. The essential thing was complete confidence expressing itself in obedience. This is the faith of all the great saints of the old testament. They trusted in God and acted on that confidence.

When our Lord came he offered himself to man and called forth exactly the same faith that God had called forth, from the saints of the old testament. Some refused to believe on him and for them he could do nothing but for those who trusted in him there was no limit to what he was able to accomplish.

### Faith is both God's gift and man's virtue.

This faith of the Bible does not involve the use of some power or faculty which ordinary people do not have until God miraculously gives it to them. The psychological equipment of the believer is no more than what God has given to every man. But the power of faith is dormant until God reveals himself to men and calls it into life. Man could never have worked himself up into a state of faith but when God came to him he found that this wonderful virtue sprang to life in his heart. Faith is therefore a gift from God, something that comes from above, a grace we have done nothing to deserve. At the same time it is a true virtue of the mind growing like other virtues with constant practice, something to be cultivated and developed. These two aspects should always be kept in mind, faith as a devine grace and a human virtue.

### Man is Justified by Faith.

So much for the virtue of faith. What is its effect? It brings the believer into a new relation with God, a relation that St. Paul called justification. This is a different word for us to understand and it has been made more different by the controvessies which have gathered round it but it can be understood if we take the trouble to put St. Paul's thought against its proper back-ground of the Old Testament. It is in origin a metaphor from the court of law. The judge who tries a case, hears the evidence and then either convicts the accused or acquits him. The Hebrew called the acquital justification, the declaration by the judge that the man is right, that he is not a criminal but a righteous man. In the Old testament the metaphor of the law court is often applied to God and St. Paul's mind and his contempo—raries it was the natural language to use. Man the sinner is brought face to face with God. If without trying to excuse himself, in simple faith he throws himself on God's mercy trusting in the love revealed in Christ's death on the Cross giving himself completely to him, then God raises him up, and setting aside his sin says this man is right with me, he is my child. This is nothing more than what Christ on Earth did to those who came to him and now on the right hand of the father he continues this work of salvation.

The Gospel is preached; the Church by word and sacrament brings God's revelation near to man. When man responds in faith, committing himself entirely to God willing to do anything for him, then that man is accepted by God as righteous, he is forgiven, absolved restored, he enters into a new word and begins to live the life of God, according to the much quoted verse of the prophet: "The righteous shall live by faith".

This is the doctrine of justification by the faith, the doctrine taught by St. Paul and the other apostles and therefore the Doctrine of the Catholic Orthodox Church. This should be made clear, for it is sometimes thought that it is a peculiarly protestant doctrine. It is true that Luther brought it to light, when it was suppressed, hidden and forgotten. But he brought it outfrom the New Testament and St. Augustin. It was this ancient Catholic doctrine newly discovered that was the driving force behind the reformation and every subsequent movement

ശാസ്ത്രീയപംക്തി II.

# പരമാണുവിന്റെ ഘടന

(എ. സി. എബ്രഹാം ബി. എസ്സ്‌സി.)

സൗരയൂഥത്തിന്റെ കേന്ദ്രമായി സൂര്യൻ സ്ഥിതിചെയ്യുന്നതുപോലെ അണുവിന്റെ ആകെയുള്ള മദ്ധ്യത്തിൽ അതിന്റെ ഭാരം മിക്കവാറും മുഴുവൻതന്നെ ഉൾക്കൊള്ളുന്നതും അതിന്റെ വ്യാപ്തിയുടെ വളരെ നിസ്സാരമായ ഒരംശം (ഏകദേശം 20000-ൽ ഒരംശം) മാത്രമുള്ളതുമായ ഒരു ബീജകേന്ദ്രം ഉണ്ട്. ഈ ബീജകേന്ദ്രം രണ്ടുതരത്തിലുള്ള ഘടകങ്ങൾ കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാണ്. ഇവ പ്രോട്ടോൺ, ന്യൂട്രോൺ എന്ന പേരുകളിലാണറിയപ്പെടുന്നത്. ഇവ രണ്ടും മിക്കവാറും ഒരേവലിപ്പവും ഒരേഭാരവും ഉള്ളവയാണ്. ഇവയുടെ ഭാരത്തിന്റെ വലിപ്പം എത്രയെന്നു പറയുക സാദ്ധ്യമല്ല. നമുക്ക യാതൊരുവിധത്തിലും ഊഹിക്കാൻ പോലും നിവൃത്തിയില്ലാത്തവണ്ണം അത്ര ചെറുതെന്നു ധരിച്ചാൽ മതിയാകും. പ്രോട്ടോണിനു പൊസിറ്റീവ് വൈദ്യുത ചാർജ്ജുണ്ടെന്നൊരു വ്യത്യാസം മാത്രം ഉള്ളതായി മനസ്സിലാക്കിയാൽ മതിയാകും. ന്യൂട്രോൺ യാതൊരു വിധത്തിലുമുള്ള ചാർജ്ജും ഇല്ലാത്ത ഒരു ഘടകമാണ്. ബീജകേന്ദ്രം ഈ രണ്ടു ഘടകങ്ങൾമാത്രം കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാകയാൽ അതിനു മൊത്തത്തിൽ പൊസിറ്റീവ് ചാർജ്ജും ഉണ്ടായിരിക്കും. പ്രോട്ടോണിന്റെ ചാർജ്ജ് വൈദ്യുത ചാർജ്ജിന്റെ ഒരു ഏകക(unit)ത്തിനു തുല്യമാകയാൽ ബീജകേന്ദ്രത്തിലുള്ള ചാർജ്ജ് അതിലുള്ള പ്രോട്ടോൺസിന്റെ എണ്ണത്തിനു തുല്യമായിരിക്കും.

എന്നാൽ അണുക്കൾ എല്ലാം യാതൊരുതരം ചാർജ്ജും ഇല്ലാത്തതായിരിക്കും അതുകൊണ്ട് ബീജകേന്ദ്രത്തിലുള്ള ചാർജ്ജിനോട് വലിപ്പത്തിൽ സമമായും, സ്വഭാവത്തിൽ വിപരീതമായുമുള്ള ചാർജ്ജുകൾ അണുവിനുള്ളിൽ ബീജകേന്ദ്രത്തിനു പുറമെയായി ഉണ്ടായിരിക്കണം. ഇലക്ട്രോൺ എന്നപേരുള്ള ഒരുതരം ഘടകങ്ങളുടെ സഹായത്തോടുകൂടെയാണ് ഇതു സാധിച്ചിരിക്കുന്നത്. ഈ ഘടകങ്ങൾ പ്രോട്ടോണിന്റെയോ ന്യൂട്രോണിന്റെയോ 1840-ൽ ഒരംശം മാത്രം ഭാരമുള്ളവയും പ്രോട്ടോൺ ചാർജ്ജിന്റെ വലിപ്പത്തിനു സമമായും വിപരീത സ്വഭാവത്തോടുകൂടിയ ചാർജ്ജുള്ളവയുമാണ്. ഇതിൽനിന്ന് ബീജകേന്ദ്രത്തിലുള്ള പ്രോട്ടോണിന്റെ എണ്ണത്തോടു സമമായിരിക്കും, അതിനു പുറമെ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന ഇലക്ട്രോൺസിന്റെ എണ്ണം എന്ന് പെട്ടെന്ന് മനസ്സിലാക്കാവുന്നതാണ്.

വലിപ്പത്തിൽ ഇവ ബീജകേന്ദ്രത്തോട് സമമാണെന്നാണ് വിശ്വസിക്കപ്പെടുന്നത്. ഈ ഘടകങ്ങൾ ബീജകേന്ദ്രത്തിനു ചുറ്റും, വൃത്താകാരമായും ഓവൽ ആകൃതിയിലും ഉള്ള ചില പ്രത്യേക പാതകളിൽകൂടെ ബീജത്തിനു ചുറ്റും ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ഒരു പാതയിൽ ഒന്നിൽകൂടുതൽ ഇലക്ട്രോൺ ഉണ്ടായിരിക്കുകയില്ല. ഓരോ ഇലക്ട്രോൺ പാതയ്ക്കും പ്രത്യേകമായ ഊർജ്ജാവസ്ഥ ഉണ്ടായിരിക്കും. ഈ ഊർജ്ജത്തിന്റെ അളവ് ബീജകേന്ദ്രത്തിൽനിന്ന് പുറത്തേക്കു പോകുന്തോറും കൂടിക്കൊണ്ടിരിക്കും. എന്നാൽ തുടർച്ചയായുള്ള ഒരു കൂടുതൽ അല്ല ഇത്. അതായത് ഉള്ളിലുള്ള ഒരു പാതയ്ക്ക് സ്വാഭാവികമായ ഊർജ്ജത്തിന്റെ അളവ് Aയും, അതിനുപുറമെയുള്ളതിന്റേത് Bയും ആയിരുന്നാൽ A തുടർച്ചയായി വർദ്ധിച്ചല്ല B ആകുന്നത്. കുറെക്കൂടെ വിശദമായി പറഞ്ഞാൽ ഈ രണ്ടു പാതകൾക്കുമിടയ്ക്ക് ഒരു ഇലക്ട്രോണിനും സ്ഥിതിചെയ്യാൻ സാധിക്കുകയില്ല. ഒന്നുകിൽ ഒന്നിൽ അല്ലെങ്കിൽ മറ്റേതിൽ ആയിരിക്കാൻ മാത്രമെ കഴിയുകയുള്ളു. കൂടുതൽ ഊർജ്ജമുള്ള ഒരു പാതയിലേക്ക്, അതിലും കുറഞ്ഞ ഊർജ്ജമുള്ള പാതയിൽനിന്ന് ഒരു ഇലക്ട്രോൺ ചാടണമെങ്കിൽ അതായത് മുമ്പിലത്തെ ഉദാഹര

---

hat has called itself evangelical. The error of Luther was not in this doctrine but his exclusive emphasis on it his reckless rejection of many other elements in the Catholic heritage. So far from being suspicious of this truth we who are Orthodox and Catholic should take care that we are as evangelical as the protestant and at the same time hold fast to the Church, her teaching, sacrament and order, shewing that they are not the enemies but the guardian of evangelism. Many Protestants suspect that we teach that man can be saved by keeping rules performing rites, receiving sacraments: let them understand that we believe as they that man is saved by God alone of His own free grace; who accepts Him alone when he comes with the faith, that is faith indeed.

### Growing in Faith.

But faith is not only the means whereby we enter the Christian life, it is also a means whereby we continue to abide in it. We go on from faith to faith and the virtue grows stronger in our character as we practice it, we must continually be making acts of faith - not just saying "I believe", but relying upon God to help and then acting in that confidence.

By faith we enable Christ to act in us. He has overcome the world and he continues to do so in us; this is the victory that overcometh the world, even our faith".

In this connection we are likely to be asked what is the relation of this living personal faith? "Orthodox" means "right teaching" and the Orthodox Church is that Church that teaches what is right, in what God has revealed - that, in its completeness and nothing else. This Orthodoxy may also be called the Orthodox faith. This does not mean that every Orthodox believer understands all the teachings of his Church. He believes in God, that is, he accepts God, and the Church which God has established in simple faith as a disciple accepts his master. The whole of the Orthodox faith is implicit in their simple act of Trust. The believer understands very little at first, but as his faith grows it feeds upon Orthodoxy as naturally as a baby feeds upon his mother's milk and gradually understand grows. Those who have grown old in orthodox teaching and worship are proud to have acquired orthodox minds. Orthodoxy is theirs, their own faith. The Orthodox church does not need to hunt out heretics (though she has at times disgraced herself by trying to do so), but safeguards the truth by teaching her children the fundamental faith - Biblical faith, evangelical faith from which all else proceeds. Full Orthodox faith is the flower into which the bud of saving faith grows when the plant is nourished in the soil of the true church and her worship.

വിജയപ്രദമായ അമേരിക്കൻ ഇടവകകൾ (ii)

# കോളിജിയേററ് മെത്തഡിസ്റ്റ് ദേവാലയം

വ്യാമിശ്രങ്ങളായ ദുർഘട സന്ധികളെ വിജയപൂർവം തരണം ചെയ്തു്, ശോഭനമായ ലക്ഷ്യസങ്കേതത്തിലേക്കു് ത്വരിത പ്രയാണം ചെയ്യുന്ന ഒരിടവകയാണു്, അമേരിക്കയുടെ വടക്കേപടിഞ്ഞാറെ മേഖലയിൽ അയോവാ സ്റ്റേററിൽ അമീസ് നഗരത്തിൽ സ്ഥിതിചെയ്യുന്ന കോളിജിയേററു് മെത്തഡിസ്റ്റും" ഇടവക. ഇവിടത്തെ വികാരിയുടെയും ഭരണനിർവാഹക സമിതിയുടേയും കാര്യക്ഷമവും ഊർജസ്വലവുമായ പ്രവർത്തനമില്ലായിരുന്നുവെങ്കിൽ, ഈ ഇടവക പത്തിരുപതുവർഷം മുമ്പുതന്നെ നാമാവശേഷമായിത്തീരുമായിരുന്നു. പരാജയബോധത്തിന്റെ മുമ്പിൽ തലകുനിക്കാതെ, അഭിമാനബോധത്തോടുകൂടി നിവർന്നുനിന്നു്, വിജയപ്രദമായ സേവനമനുഷ്ഠിക്കുന്നതിനു് ഈ ഇടവകയെ സഹായിച്ച ഘടകങ്ങൾ എന്തൊക്കെയാണു്?.

വ്യക്തികളുടെ ക്ഷേമത്തിലുള്ള ക്രിസ്തീയമായ അഭിവാഞ്ഛ, ഈ ഇടവകയുടെ ജീവനാഡിയിൽ സദാ മിടച്ചുകൊണ്ടിരിക്കുന്ന വികാര വിശേഷമാണു്. 15 വർഷംമുമ്പു് ജനബാഹുല്യതയുടെ മുമ്പിൽ ചമ്പ്രംപടിഞ്ഞു്, നാശോന്മുഖമായി ഒഴുകിക്കൊണ്ടിരുന്ന ഒരു ഇടവക, വികാരിമാരെ കിട്ടാതെ വിഷമിക്കേണ്ടിവന്ന ഒരിടവക ഡോ. ജി. എസ്. നിക്കോളാസ് എന്ന പുരോഹിതന്റെ ആത്മവിശ്വാസം നിറഞ്ഞ നേതൃത്വത്തിൽ അന്ധകാരയുഗത്തെ തരണംചെയ്തു് പ്രഭാപ്രളയിതമായ ആധുനികഘട്ടത്തിലേക്കു പ്രവേശിച്ചിരിക്കുന്നു. അയോവാ സ്റ്റേററു് കോളേജിലെ വിദ്യാർത്ഥികളാണു് അധികവും ഇടവകാംഗങ്ങൾ. യുവജനങ്ങളെ ആകർഷിക്കുന്നതിലും അവരെ സഭാജീവിതത്തിൽ താല്പരരാക്കുന്നതിലും വികാരിക്കുള്ള സാമർത്ഥ്യം അന്യാദൃശംതന്നെ. ഈ ഇടവകയുടെ സ്വാധീനശക്തിയുടെ രഹസ്യം എന്താണെന്നു് ഒരു കോളേജ് വിദ്യാർത്ഥിയോടു ചോദിച്ചു. ഏതാനും വധൂവരന്മാരുമായി സംസാരിച്ചുകൊണ്ടിരുന്ന ഡോ. നിക്കോളാസിന്റെ മുറിയുടെ നേരെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ആ വിദ്യാർത്ഥി പറയുകയാണു് "അതാണു്" നിങ്ങളുടെ ചോദ്യത്തിന്റെ ഉത്തരം. ഈ ഇടവകയുടെ മാഹാത്മ്യത്തിന്റെ രഹസ്യം ഡോ. നിക്കോളാസ് അല്ലാതെ മററാരുമല്ല." ഡോ. നിക്കോളാസിന്റെ ധൈര്യപൂർവ്വമായ ശ്രമമാണു് നീഗ്രോകൾക്കു് ഈ ഇടവകയിലും അവിടത്തെ കോളജിലും സ്ഥാനം നൽകിയതു്. വർണ്ണവിവേചനം ഇപ്പോൾ ഇവിടെ തീരെ അദൃശ്യമെന്നുതന്നെ പറയണം. തന്റെ പ്രസംഗപാടവമാണു് ഡോ. നിക്കോളാസിന്റെ വേറൊരു വിജയോപാധി. അയോവാ സ്റ്റേററു് കോളജിൽനിന്നു് ഓരോ വർഷവും കടന്നുപോകുന്ന വിദ്യാർത്ഥികളിൽ അദ്ദേഹത്തിന്റെ വ്യക്തിവിലാസം സൗഹാർദ്ദത അഗാധമായ ഭക്തിനിഷ്ഠ എന്നിവയ്ക്കുള്ള സ്വാധീനശക്തി അപരിമിതമാണു്. ഒരു കറുത്ത ഗൗൺധരിച്ചു് കോളിജിയേററു് ദേവാലയത്തിന്റെ പ്രസംഗപീഠത്തിൽ നിലകൊള്ളുന്ന ആ നീണ്ടുനിവർന്ന വൈദികവര്യനെ വിസ്മരിക്കുക അസാദ്ധ്യം. ക്രിസ്തുവിന്റെ അനന്തവിസ്തൃതമായ, അർത്ഥഗംഭീരങ്ങളായ സൂക്തിവിശേഷങ്ങൾ എത്രശക്തിയോടുകൂടിയാണു് ശ്രോതാക്കളുടെ ശ്രവണപുടങ്ങളിൽ ചെന്നു തറക്കുന്നതു്! ഓരോ ആഴ്ചയിലും പ്രസംഗം തയാറാക്കുന്നതിനു് അദ്ദേഹം അനേകം മണിക്കൂറുകൾ ശ്രദ്ധാപൂർവം ചെലവഴിക്കുന്നുണ്ടെന്നുള്ള വസ്തുത പ്രസ്താവ്യമാണു്.

ചില കാര്യങ്ങളിൽ സർവകലാശാലയുടെ നയവുമായി അഭിപ്രായവ്യ

---

ണമെടുത്താൽ A യിൽ നിന്നു് B യിലേക്കു് ചാടണമെങ്കിൽ ഇവ തമ്മിലുള്ള വ്യത്യാസത്തോളം വരുന്ന ഊർജ്ജം A യിലുള്ള ഇലക്ട്രോണിനു് പുറമെ നിന്നു കൊടുക്കണം. സാധാരണമായി ഇതു ലഭിക്കുന്നതു് ചൂടിൽ നിന്നാണു്. അതുപോലെ കൂടുതൽ ഊർജ്ജമുള്ള ഒരു പാതയിൽ നിന്നു് വല്ലകാരണവശാലും ഊർജ്ജംകുറഞ്ഞ ഒരു പാതയിലേക്കു് ഒരു ഇലക്ട്രോൺ ചാടുകയാണെങ്കിൽ അതുമൂലം സ്വതന്ത്രമാക്കപ്പെടുന്ന ഊർജ്ജം വെളിച്ചമായി പ്രത്യക്ഷപ്പെട്ടെന്നുവരാം.

ബീജകേന്ദ്രത്തിന്റെ ഘടകങ്ങളായ പ്രോട്ടോൺ ന്യൂട്രോൺ ഇവയുടെ എണ്ണവും ബീജകേന്ദ്രത്തിനു പുറമെയായി അതിന്റെ വലിപ്പത്തോടു് താരതമ്യപ്പെടുത്തിനോക്കിയാൽ അനേകായിരം മടങ്ങു് അകലത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്ന ഇലക്ട്രോൺസിന്റെ എണ്ണവും, ഓരോ മൂലകത്തിനും പ്രത്യേകമായുള്ളവയായിരിക്കും. ഒരു മൂലത്തിന്റെ പരമാണുവിലുള്ള ഇലക്ട്രോൺസിന്റെ എണ്ണത്തിനു് ആ മൂലകത്തിന്റെ അണുസംഖ്യ എന്നു പറയും. (ഇതു് അതിന്റെ കേന്ദ്രത്തിലുള്ള പ്രോട്ടോൺ സംഖ്യക്കു് തുല്യമായിരിക്കുമല്ലോ) ഇലക്ട്രോണിന്റെ ഭാരംപ്രോട്ടോണിന്റെ ഭാരത്തെ അപേക്ഷിച്ചു് വളരെ നിസ്സാരമായതുകൊണ്ടു് അണുവിന്റെ ഭാരം കണക്കാക്കുമ്പോൾ ഇലക്ട്രോൺസിന്റെ ഭാരം തള്ളിക്കളയാം. അതായതു് പരമാണുവിന്റെ ഭാരം അതിന്റെ കേന്ദ്രത്തിലുള്ള ന്യൂട്രോൺ പ്രോട്ടോൺ ഇവയുടെ ആകെയുള്ള ഭാരത്തോടു് ഏകദേശം സമമായിരിക്കും. ഇതിനു് ആ മൂലകത്തിന്റെ അണുഭാരമെന്നുപറയുന്നു.

ഏതുവസ്തുവിന്റെയും രാസഗുണങ്ങൾ അതിന്റെ പരമാണുവിലുള്ള ഇലക്ട്രോൺ എണ്ണത്തെഅല്ലെങ്കിൽ അതിന്റെ അണുസംഖ്യയെ ആശ്രയിച്ചിരിക്കും. അണുവിലുള്ള ഇലക്ട്രോൺസിന്റെഎണ്ണംഎതെങ്കിലും വിധത്തിൽ ഭേദപ്പെടുത്തുകയാണെങ്കിൽ ഒരു വസ്തുവിൽനിന്നു് വേറൊന്നു് കൃത്രിമമായാ ഉണ്ടാക്കാൻ കഴിയുമെന്നു് സ്പഷ്ടമാണല്ലോ. അതിപ്രാചീനകാലം മുതൽ വിലകുറഞ്ഞ ഈയം മുതലായ മൂലകങ്ങളാൽ ക്ലാന്നു് സ്വർണ്ണം മുതലായ വിലക്കൂടായ ദ്രവ്യങ്ങൾ ഉണ്ടാക്കുന്നതിനു; രസതന്ത്രജ്ഞന്മാർ വൃഥാശ്രമം ചെയ്തുകൊണ്ടിരുന്നു. ചിലരെല്ലാം അവരുടെ ആയുസ്സുമുഴുവൻ ഈ കാര്യസാധ്യത്തിനുള്ള ശരിയായ മാർഗ്ഗം ഏതെന്നറിയാതെ നിഷ്പ്രയോജനങ്ങളായ പല രാസ പരീക്ഷണങ്ങളും നടത്തികഴിച്ചുകൂട്ടിയിട്ടുണ്ടു്. എന്നാൽ ഈ സ്വപ്നംപ്രയോഗികമാക്കാൻ (ഈയത്തിൽനിന്നു് സ്വർണ്ണമുണ്ടാക്കാനല്ല, ഒരു വസ്തു കൃത്രിമമായി മറെറാന്നാക്കാൻ) സാധിച്ചതു് സുപ്രസിദ്ധ ആംഗ്ലേയ ശാസ്ത്രജ്ഞനായിരുന്ന റൂഥർ ഫോർഡ് പ്രഭുവിനായിരുന്നു. നൈട്രജൻ എന്ന വാതകത്തിന്റെ ബീജകേന്ദ്രങ്ങൾ കൃത്രിമമായി ഓക്സിജന്റെ ബീജകേന്ദ്രങ്ങളാക്കി മാററുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇതിനു് മൂലകപരിണാമം Transmulation എന്നുപറയുന്നു. മൂലകപരണാമഫലമായി സ്വർണ്ണത്തിൽ നിന്നുണ്ടാക്കിയ കുറച്ചു രസം (Mercury) അമേരിക്കൻ ശാസ്ത്രജ്ഞനായ കോപ്ററൺ, കഴിഞ്ഞവർഷം സർ സി. വി. രാമനു സമ്മാനിച്ചു എന്നുള്ളതു് ഈ അവസരത്തിൽ പ്രസ്താവ്യമത്രെ.

# വൈദികനും വിശുദ്ധ കുമ്പസാരവും

## II

(ഹ്യൂബർട്ട് എസ്സ്. ബോക്സ് എഴുതിയ ഒരു ലേഖനത്തെ ആശ്രയിച്ച്)

വൈദികപദവിയുടെ അഭൗമിക സ്വഭാവം ഏററവും അധികം വെളിവായി കാണുന്നത് ഈ കൂദാശയിലാണ് അതുമൂലം കെട്ടുവാനും അഴിപ്പാനുമുള്ള സ്വാതന്ത്ര്യമാണല്ലോ വൈദികനു ലഭിച്ചിരിക്കുന്നത്. വി. ക്രിസോസ്റ്റം എഴുതുന്നതിപ്രകാരമാകുന്നു. ഭൂലോക നിവാസികളായ ഈ കൂട്ടർ "ഭൂമിയിൽ വസിക്കുന്നു എങ്കിലും സ്വർഗ്ഗത്തിനടുത്ത കാര്യങ്ങളുടെ കാര്യവിചാരകന്മാരായിട്ടാണ് നിയോഗിതരായിരിക്കുന്നത്. മാലാഖമാർക്കോ പ്രധാന മാലാഖമാർക്കോ നൽകപ്പെട്ടിട്ടില്ലാത്ത അധികാരമാണു അവർക്കു ലഭിച്ചിരിക്കുന്നത്. "ഭൂമിയിൽ നിങ്ങൾ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും, ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും" എന്ന വാഗ്ദത്തം സ്വർഗ്ഗീയദൂതന്മാർക്കു ലഭിച്ചിട്ടില്ല. ഭൂമിയിലെ അധികാരികൾക്കു ശരീരം ബന്ധിപ്പാനുള്ള സ്വാതന്ത്ര്യമേ ഉള്ളൂ. എന്നാൽ ആത്മാവിനെ സ്പർശിക്കുന്ന ഈ ബന്ധനം സ്വർഗ്ഗത്തിലേക്കും കൂടെ വ്യാപിക്കുന്നതാണ്. വൈദികൻ ഭൂമിയിൽ ചെയ്യുന്നതെല്ലാം ദൈവം ശരിവയ്ക്കുകയും ക്രിസ്തു തൻെറ ദാസന്മാരുടെ തീരുമാനങ്ങളെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. സ്വർഗ്ഗത്തിലെ സർവ്വ അധികാരവുമാണു അവൻ അവർക്കു നൽകിയിരിക്കുന്നതു്. യേശുമിശിഹാ കല്പിച്ചതു് ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു" എന്നായിരുന്നു. ഇതിൽപരം എന്തധികാരമാണാവശ്യം. "പിതാവ് സർവ്വന്യായവിധിയും പുത്രനു നൽകിയിരിക്കുന്നു." എന്നാൽ പുത്രനോ ആ അധികാരം മുഴുവനായി അവർക്കു ഏല്പിച്ചിരിക്കുന്നു.

വി. കുമ്പസാരം പാപമോചനത്തിനായി ഏർപ്പെടുത്തപ്പെട്ട ഒരു കൂദാശമാത്രമായിട്ടല്ല പരിഗണിക്കപ്പെടേണ്ടതു്. എന്നാലോ ഉപദേശത്തിനുള്ള

---

ത്യാസമുണ്ടാവുന്നുണ്ടെങ്കിലും, ഇടവക മതസ്വാതന്ത്ര്യത്തെ ആദരിക്കുകയും പ്രായോഗികമാക്കുകയും ചെയ്യുന്നുണ്ട്. ഡോ. നിക്കോളാസ് അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്ന ഒരു പാസിഫിസ്റ്റാണ്. ഇടവകാംഗങ്ങളിൽമിക്കവരും അങ്ങനെയല്ല. എന്നാൽ, വികാരിയുടെ അഭിപ്രായങ്ങൾ പുലർത്തുന്നതിലും പ്രസംഗിക്കുന്നതിലും ഇടവകാംഗങ്ങൾക്കു വഴക്കില്ല. രണ്ടാം ലോക മഹായുദ്ധകാലത്ത് അദ്ദേഹം യുദ്ധവിരുദ്ധ പ്രസംഗങ്ങൾചെയ്തു. യുദ്ധവിരോധികളേയും യുദ്ധ പ്രോത്സാഹികളേയും ഒരുമിച്ചു കൊണ്ടുപോകാൻ സാധിച്ചുവെന്നതാണ് നിക്കോളാസിൻെറ സാമർത്ഥ്യം.

നിരന്തരമായും ക്രമീകൃതമായ ,ഒരു പദ്ധതിയനുസരിച്ചും സുവിശേഷ പ്രചരണ യത്നങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരിടവകയാണ് "കോളിജിയേററ് മെത്തഡിസ്റ്റ്." സുവിശേഷപ്രചരണം വ്യക്തിപരമായ ഒരു കർത്തവ്യം മാത്രമല്ല, സാമൂഹ്യമായ ഒരു ചുമതലകൂടിയാണെന്ന് ഇടവക വിശ്വസിക്കുന്നു' ആ വിശ്വാസത്തെ പ്രാവർത്തികമാക്കാൻ ശ്രമിക്കുന്നു. വിദ്യാർത്ഥികളും മുതിർന്നവരും, മെമ്പർഷിപ്പ് കമ്മററിയുടെ നിയോഗമനുസരിച്ച്, ഈരണ്ടീരണ്ടായി ചില വാരങ്ങളിൽ, ഇടവകാംഗങ്ങളാകാൻ ഇടയുള്ളവരെയും; സഭാംഗങ്ങളല്ലാത്തവരെയും സന്ദർശിക്കാറുണ്ട്. വികാരിയുടെ ഉത്തേജകങ്ങളായ പ്രബോധനവും സുവിശേഷ പ്രചരണത്തിൽ കാര്യമായ പ്രോത്സാഹന ഹേതുവാണ്.

മതവിദ്യാഭ്യാസം. സൺഡേസ്കൂൾ എന്നിവ സ്ഥലസൗകര്യത്തിൻെറ അഭാവത്തിൽ ശരിയായ വികാസം പ്രാപിച്ചിട്ടില്ല. എന്നാൽ, പുതിയ ഡയറക്ടർ ലൂയിഹിൽ ബർട്ടിൻെറ നേതൃത്വത്തിൽ ഇടവകയിലെ മതവിദ്യാഭ്യാസവും സംഗീതാഭ്യസനവും അഭിവൃദ്ധിയിൽനിന്ന് അഭിവൃദ്ധിയിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു. വിദ്യാർത്ഥികളുടെയിടയിലുള്ള ക്രിസ്തീയ വേലയുടെ ചുമതല വഹിക്കുന്നത് മിസ്സസ്സ് ബെററിജീൻ ക്ളാർക്ക് ആണ്. മിസ്സസ്സ് ക്ളാർക്കിൻെറ സേവനത്തെപ്പററി മിക്കവർക്കും ആദരവുണ്ട്. ഒരു കോളജ് വിദ്യാർത്ഥി പറയുകയാണ് എനിക്കുള്ള ഏതു പ്രശ്നത്തെ സംബന്ധിച്ചും നേതൃത്വമോ ഉപദേശമോ നേടുന്നതിനു ഈ ദേവാലയത്തിലേക്കോടിച്ചെല്ലുന്നതിനു എനിക്കു യാതൊരു സങ്കോചവുമില്ല. മററൊരു ഇടവകയും നൽകാത്ത ഒരു വിശ്വാസമാണ് കോളജിയേററ് 'മെത്തഡിസ്റ്റ്' എനിക്കു പ്രദാനം ചെയ്തിട്ടുള്ളത്. അതു് എൻെറ ഭാഷയിൽത്തന്നെ സംസാരിക്കുന്നു,. എൻെറ പ്രശ്നങ്ങൾക്കു പ്രായോഗികമായ പരിഹാരം ഉപദേശിച്ചുതരുന്നു.

പൂർണ്ണസമയവും സഭാസേവനത്തിനു പ്രതിഷ്ഠിക്കാൻ സന്നദ്ധരായ യുവാക്കന്മാരെ സമ്പാദിക്കുന്നതിനു ഈ ഇടവക തീവ്രശ്രമം ചെയ്യുന്നുണ്ട്. സഭാസംബന്ധമായ സേവനത്തിനു തങ്ങളെത്തന്നെ സമർപ്പിക്കുന്നതിനു ഈ വർഷംതന്നെ 22 കോളജ് വിദ്യാർത്ഥികൾ തീരുമാനിച്ചിരിക്കുന്നു. പുരോഹിതപദം സ്വീകരിക്കുന്നതിനു പേർ ആറു സമ്മതിച്ചിട്ടുണ്ട്.

എക്യുമെനിക്കൽ ക്രിസ്ത്യൻ ഫെല്ലോഷിപ്പിൻെറ വ്യാപ്തിവർദ്ധനവിനു ഈ ഇടവക സാരമായ സംഭാവന ചെയ്യുന്നുണ്ട്. പ്രോട്ടസ്റ്റൻറുകാരും റോമൻ കത്തോലിക്കരും സഹകരണബുദ്ധിയോടുകൂടി വർത്തിക്കുന്നു.

സങ്കേതിക വിദ്യാഭ്യാസം നില്ക്കുന്ന അയോവാ സ്റ്റേററ് കോളജിലെ വിദ്യാർത്ഥികൾക്ക് സാംസ്കാരികവും മതാത്മകവുമായ ഒരു നവ്യദർശനകോണവും ജീവിത പന്ഥാവും വെട്ടിത്തുറന്നു കൊടുക്കുന്നതിലാണ് ഈ ഇടവകയുടെവേറൊരു സുപ്രധാനം മാഹാത്മ്യം. ഒരു വിദ്യാർത്ഥി പറയുകയാണ് കാർഷിക വിഷയങ്ങളിൽ ഞാൻ അദ്ധ്യയനം നടത്തുന്നതോടുകൂടിത്തന്നെ ആരാധനയിലും ജീവിത പരിപുഷ്ടിയിലും എന്നെ കോളിജിയേററ് ഇടവക സഹായിക്കുന്നു. സമയത്തിൻേറയും എൻെറ ജീവിതത്തിൻെറ തന്നെയും ചരിത്രത്തിൽ മൗലികങ്ങളായ ശാസ്ത്രീയ വസ്തുതകൾക്കും പരീക്ഷണങ്ങൾക്കുമുള്ള പ്രസക്തിയെന്താണെന്നു അതെന്നെ ഗ്രഹിപ്പിക്കുന്നു. ശാസ്ത്രീയ വസ്തുതകളും പരമ്പരാഗതമായ സാമൂഹ്യ നിയമങ്ങളും സംയോജിപ്പിച്ചു കൈകാര്യം ചെയ്യുന്നതിലും അതെന്നെ സഹായിക്കുന്നു. ഈ ഇടവകയിൽ എനിക്ക് ക്രിസ്തീയ കൂട്ടായ്മ ലഭിക്കുന്നു. അവിടുത്തെ ആരാധനയിലൂടെ ഞാൻ ദൈവത്തെ കാണുന്നു.

വിവിധ ജീവിതരംഗങ്ങളിൽ പ്രവർത്തിക്കുന്നവർ അവരുടെ ജോലി ക്രിസ്തീയ മനസ്സാക്ഷിയോടെ ക്രിസ്തുവിനു് ഹിതകരമായ നീതിയിൽ ചെയ്യുന്നതിനു് പ്രചോദനം നൽകിക്കൊണ്ട് കോളിജിയേററ് മെത്തഡിസ്റ്റ് ദേവാലയം വിജയപ്രദമായ ക്രിസ്തീയസേവ മനുഷ്ഠിക്കുന്നു

ഒരവസരംകൂടിയായി അതിനെ ഗണിക്കണം. അതുമൂലം വൈദികൻ ഓരോ വ്യക്തിയുമായി ഇടപെടുന്നതിനും അവരോരോരുത്തരുടെയും ആവശ്യമനുസരിച്ചു് തന്റെ ഉപദേശങ്ങൾക്കു് രൂപം കൊടുക്കുന്നതിനും സാധിക്കുന്നു. ഒരു പണ്ഡിതൻ എഴുതുന്നതിപ്രകാരമാകുന്നു. "ഈ കൂദാശ നിയമപ്രകാരം അനുഷ്ഠിക്കുകയും അതേസമയത്തു് അതിന്റെ ചില സാദ്ധ്യതകൾ നഷ്ടപ്പെടുത്തുകയും ചെയ്തു എന്നു വരാം. കുമ്പസാരം കേൾക്കുകയും പൊതുവായ ചില ഉപദേശങ്ങൾ നൽകുകയും ചെയ്തു് വിശുദ്ധീകരണം നൽകി, കുമ്പസാരത്തിന്റെ നിയമങ്ങൾ ഒന്നും ലംഘിക്കാതെ കഴിക്കാവുന്നതാണു്. എന്നാൽ ആ മനുഷ്യന്റെ ഹൃദയത്തെ സ്പർശിക്കുന്നതിനു് കഴിയാതെ പോകുന്നതുമൂലം മഹത്തായ ഒരവസരം നിങ്ങൾ നഷ്ടപ്പെടുത്തുകയാണു ചെയ്യുന്നതു്. ചുരുക്കിപ്പറഞ്ഞാൽ നല്ല ഇടയൻ തന്റെ ആടുകളെ ഓരോന്നിനേയും അറിഞ്ഞു് അവയെ നയിക്കുന്നപ്രകാരം ഒരു വൈദികൻ തന്റെ ജനത്തെ അറിയേണ്ട ആവശ്യമുണ്ടു്."

കുമ്പസാരം കേൾക്കുന്ന കൃത്യം തീർച്ചയായും അനുഗ്രഹകരമായ ഒരു ജോലിയത്രേ. അതുമൂലം അജ്ഞാനികളെ ഉപദേശിക്കുകയും വഴിതെറ്റിപ്പോകുന്നവരെ നേർവഴിയിലേക്കു കൊണ്ടുവരികയും, മുറിവുകളെ വച്ചുകെട്ടുകയും ദുഃഖിതരെയും വിലപിക്കുന്നവരെയും ആശ്വസിപ്പിക്കുകയും സംശയാലുക്കൾക്കു് വേണ്ട ഉപദേശം നൽകുകയും രക്ഷ അപകടത്തിലായിരിക്കുന്നവർക്കു വേണ്ടി ദൈവതിരുമുമ്പാകെ മദ്ധ്യസ്ഥതയാചിക്കുകയും ചെയ്യുന്നു. വൈദികൻ ബന്ധിതന്റെ വിലങ്ങു മുറിക്കുകയും അവനെ അടിമത്വത്തിൽനിന്നു് സ്വാതന്ത്ര്യപ്പെടുത്തുകയും ശുചിയായിരിക്കുന്നവരെ കൃപാവസ്ത്രം ധരിപ്പിക്കുകയും ക്ഷീണിതർക്കും ആവശ്യത്തിലിരിക്കുന്നവർക്കും വേണ്ട ഭക്ഷണവും പാനീയവും നൽകുകയും ചെയ്യുന്നു. അതുകൊണ്ടു് ചുമതലബോധത്തോടെ കുമ്പസാരം കേൾക്കുന്ന വൈദികനു് ദൈവം കരുണ ചെയ്യുമെന്നുള്ളതിനു സംശയമില്ല. ഒരു പരിശുദ്ധൻ എഴുതുന്നു. "പാപികളായ സാധുമനുഷ്യരുടെ കുമ്പസാരം കേൾക്കുന്നതിനായി നിങ്ങൾ ഒരു പ്രഭാതം ദൈവത്തിനു സമർപ്പിക്കുന്നതുമൂലം ഒരു വർഷം പൂർണ്ണമായി നന്മപ്രവൃത്തികൾക്കു വിനിയോഗിക്കുന്നതിനേക്കാൾ കൂടുതൽ അനുഗ്രഹങ്ങൾക്കു പാത്രമായിത്തീരുന്നു."

ഈ കൂദാശയുടെ അനുഷ്ഠാനകൻ എന്ന നിലയിൽ വൈദികനു ചില കർത്തവ്യങ്ങളെല്ലാമുണ്ടു്. വൈദികൻ ഒരു ന്യായാധിപന്റെ സ്ഥാനം അതിൽ നിർവഹിക്കുന്നുണ്ടു്. കുമ്പസാരിക്കുന്ന ആൾ വിശുദ്ധീകരണം പ്രാപിക്കത്തക്ക വിധത്തിൽ യോഗ്യനോ എന്നു നിർണ്ണയിക്കേണ്ടതു് ആ ആളിന്റെ കുമ്പസാരം കേൾക്കുന്ന വൈദികനാകുന്നു. അതുകൊണ്ടു് തന്റെ ചുമതല ഏറ്റവും വിശ്വസ്തതയോടെ നിർവഹിക്കേണ്ട ആവശ്യം വളരെ അധികമത്രെ. ഒരുവൻ വിശുദ്ധീകരണം പ്രാപിക്കത്തക്കവിധം അനുതപിച്ചിട്ടില്ല എന്നു വൈദികൻ നിരൂപിക്കുന്നു എങ്കിൽ ആ ആളിനു വിശുദ്ധീകരണം നൽകാതിരിക്കേണ്ടതു് ആ വൈദികന്റെ ചുമതല മാത്രമാകുന്നു. എന്നാൽ അതിനുള്ള ആവശ്യം വളരെ അപൂർവമായിട്ടേ ഉണ്ടാകാറുള്ളു. അനുതാപി യോഗ്യമായ വിധം അനുതപിച്ചിട്ടില്ല എന്നു പരിപൂർണ്ണ ധൈര്യമില്ലാത്തപക്ഷം വിശുദ്ധീകരണം നിഷേധിക്കരുതു്. വിശുദ്ധീകരണം നിഷേധിക്കേണ്ട അവസരങ്ങൾ ഭൂരിഭാഗം വൈദികർക്കും ഉണ്ടായി കാണുകയില്ല. കുമ്പസാരം സ്വമേധയാ അനുഷ്ഠിക്കുന്ന ഒരു കൂദാശയാകയാൽ അതിനായി വരുന്നവൻ യഥാർത്ഥമായ അനുതാപമുള്ളവനായിരിക്കാനാണു് സാധാരണ ഗതിയിൽ മാർഗ്ഗമുള്ളതു്. യഥാർത്ഥമായ അനുതാപത്തോടെ കുമ്പസാരത്തിനു വരുന്നവൻ അവന്റെ പാപങ്ങൾ എത്രതന്നെ ഗൗരവമേറിയതായാലും വിശുദ്ധീകരണം പ്രാപിപ്പാൻ യോഗ്യനത്രേ. ശരിയായ അനുതാപമില്ലാതെ കുമ്പസാരത്തിനു വരുന്നവന്റെ ചിന്തയ്ക്കു് പാപത്തിന്റെ ഭയങ്കര സ്വഭാവവും അതിന്റെ അനന്തരഫലവും വിഷയഭവിപ്പിച്ചു് അവനെ ശരിയായ അനുതാപത്തിലേക്കു് ആനയിക്കേണ്ടതു് വൈദികന്റെ ചുമതല മാത്രമാകുന്നു. അങ്ങനെയുള്ള ശ്രമങ്ങളെല്ലാം പരാജയപ്പെട്ടതിനുശേഷമേ അവനു് വിശുദ്ധീകരണം നൽകാതെ തിരികെ അയപ്പാൻ പാടുള്ളു.

എന്നാൽ അനുതാപിക്കു് വിശുദ്ധീകരണം നിഷേധിക്കുവാൻ പാടുള്ളതല്ലെങ്കിലും ചില അവസരങ്ങളിൽ അതിന്റെ പ്രഖ്യാപനം അടുത്ത ഒരവസരത്തിലേക്കു് നീട്ടിവയ്ക്കുന്നതു് ഉചിതമായിരിക്കും. ശരിയായി അനുതപിച്ചവനു് വിശുദ്ധീകരണം പ്രാപിപ്പാൻ അവകാശമുണ്ടെന്നിരുന്നാലും അതുടനെ ലഭിക്കണമെന്നു് ശഠിക്കുവാനവകാശമില്ല. അങ്ങനെ അതു നീട്ടിവയ്ക്കുന്നതു ആ അനുതാപിയുടെ തന്നെ ആത്മീയമായ പ്രയോജനത്തിനായിരിക്കണം. എന്നാൽ വിശുദ്ധീകരണ പ്രഖ്യാപനം അവ്യക്തമായി നീട്ടിവയ്ക്കുന്നതു് ഒരിക്കലും ശരിയായി പരിഗണിപ്പാൻ നിവൃത്തിയില്ല.

## ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | |
|---|---|
| ഒരു വർഷത്തേക്കു് | Rs. 6—0—0 |
| ആറു മാസത്തേക്കു് | ,, 3—0—0 |
| ഒറ്റപ്രതി | 0—2—0 |

## വാര പഞ്ചാംഗം

| | മെയ് | ഇടവം | ഈയോർ |
|---|---|---|---|
| ഞായർ | 3 | 20 | 21 |
| തിങ്കൾ | 4 | 21 | 22 |
| ചൊവ്വാ | 5 | 22 | 23 |
| ബുധൻ | 6 | 23 | 24 |
| വ്യാഴം | 7 | 24 | 25 |
| വെള്ളി | 8 | 25 | 26 |
| ശനി | 9 | 26 | 27 |

### വിശേഷദിവസങ്ങൾ

ഇടവം 25. സ്വർഗ്ഗാരോഹണപ്പെരുനാൾ.

---

### Thought for the Week

"Turn thine eyes unto thyself, beware thou judge not the deeds of other men. In judging of others a man laboureth in vain, often erreth, and easily sinneth; but in judging and examining himself, he always laboureth fruitfully".

Thomas A Kempis.

---

THE CHURCH WEEKLY

## ആംബുലൻസ് വാഹനമായിത്തീർന്ന മതം

"Religion was once the Pillar of fire which went before the human race in its great march through history showing it the way. Now it is fast assuming the role of the ambulance which follows in the rear and picks up the wounded".

"മതം ഒരു കാലത്തു മനുഷ്യവർഗ്ഗത്തിൻെറ മഹത്തായ ചരിത്രപുരോഗതിയിൽ വെളിച്ചം വീഴ്ത്തി വഴി കാണിച്ചു മുമ്പേ ഗമിച്ചുകൊണ്ടിരുന്ന ഒരു അഗ്നിസ്തംഭമായിരുന്നു. ഇന്നാകട്ടെ അതു സേനാപംക്തിയുടെ പുറകിൽ മുറിവേററു വീഴുന്നവരെ പെറുക്കിയെടുത്തു കൊണ്ടുപോകുന്ന അംബുലൻസ് വാഹനത്തിൻെറ നിലയിലേക്കു് ത്വരിതഗമനം ചെയ്യുന്നു." കഴിഞ്ഞയാഴ്ചയിൽ കൂടിയ മാർത്തോമ്മാ സഭാ പ്രതിനിധി മണ്ഡലത്തെ അഭിസംബോധന ചെയ്തുകൊണ്ടു മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ തിരുമേനി ചെയ്ത ഒരു പ്രസ്താവനയാണു് മേലുദ്ധരിച്ചിരിക്കുന്നതു്. ജീവിതത്തിൻെറ മാർഗ്ഗദർശനം വഹിക്കേണ്ട മതം അപ്രധാനമായ പിൻനിരയിലേക്കു മാറിക്കൊണ്ടിരിക്കുന്നു. മതം മനുഷ്യനെ നശിപ്പിക്കുന്നുയെന്ന നവീനമുദ്രാവാക്യം പ്രബലമായ ഒരു ജനവിഭാഗം ഉൽഘോഷിച്ചുകൊണ്ടിരിക്കുന്ന ഒരു കാലമാണിതു്. മതം ശ്രദ്ധിക്കേണ്ടിയിരുന്ന ചില ജീവൽപ്രശ്നങ്ങൾക്കു മതമില്ലാത്ത ചില സംഘടനകൾ പരിഹാരം നിർദ്ദേശിച്ചുകൊണ്ടു പ്രചരണം നടത്തുകയാണു്. "മനുഷ്യൻെറ ആത്മീയോന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്ന ക്രൈസ്തവസഭയ്ക്കു്, ആത്മാവിൻെറ അധിവാസസ്ഥാനമായ ശരീരത്തെയും, സാമൂഹ്യവ്യവസ്ഥിതിയെയും അവഗണിക്കുവാൻ പാടുള്ളതല്ലെന്നു തിരുമേനി ചൂണ്ടിക്കാണിക്കുന്നു. കേവലം ആദ്ധ്യാത്മിക കാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ചു ധ്യാനനിരതരായി ജീവിതം നയിക്കുന്നതു് പരമോൽകൃഷ്ടമായ ഒരു ആദർശമായി കരുതി ഭൗതികവ്യാപാരങ്ങളിൽ അശ്രദ്ധമായി കഴിയുന്ന ഭക്തന്മാരുണ്ടു്. ഓരോ വാസനയനുസരിച്ചു് ഓരോ ജീവിതരീതി അവലംബിക്കുന്ന രീതിയിൽ മതവും ചിലരുടെ പ്രത്യേക വാസനയ്ക്കോ അഭിരുചിക്കോ വിധേയമായി അങ്ങനെ കഴിയുകയാണു്. ജീവിതത്തിൻെറ സർവ്വവശങ്ങളേയും സ്പർശിക്കുന്നതും, പരിപാവനമാക്കുന്നതുമായ മതം സാർവജനീനമായ അതിൻെറ സ്ഥാനത്തുനിന്നു പുറംതള്ളപ്പെടുകയാണു്. മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല ജീവിക്കുന്നതു്, ദൈവത്തിൻെറ വായിൽനിന്നു പുറപ്പെടുന്ന വചനംകൊണ്ടാണു്" എന്നു യേശുക്രിസ്തു അരുളിയ തിരുവചനത്തെ ആസ്പദമാക്കിയാണു് ഭൗതികവ്യാപാരങ്ങളും ആദ്ധ്യാത്മിക ചിന്തയും രണ്ടു ഭിന്നവകുപ്പുകളിൽ വേർതിരിച്ചു പരസ്പരബന്ധമില്ലാത്ത രണ്ടു സംഗതികളായി ചിലർ നിറുത്തിയിരിക്കുന്നതു്. എന്നാൽ ആ ജഗൽഗുരുതന്നെ സ്വശിഷ്യരെ പഠിപ്പിച്ച പ്രാർത്ഥനയിൽ അപ്പത്തിനു ഒരു സ്ഥാനം കല്പിച്ചിട്ടുമുണ്ടു്. ഭൗതികാവശ്യങ്ങളും സ്വർഗ്ഗസ്ഥപിതാവിൻെറ തിരുനാമമഹത്വത്തിനും, സ്വർഗ്ഗരാജ്യസ്ഥാപനത്തിനും, തിരുഹിതനിർവഹണത്തിനും" ഉതകണമെന്ന പരമമായ ബോധം നമ്മെ നയിക്കുന്ന കാലത്തോളം, അപ്പം തുടങ്ങിയ ശാരീരികമായ ആവശ്യങ്ങൾക്കു് ജീവിതത്തിൽ പ്രധാനമായ സ്ഥാനമുണ്ടു്. എന്നാൽ "ഉണ്ണുവാനും, ഉടുക്കുവാനും താമസിക്കുവാനും" ആവശ്യമുള്ളവ ലഭിക്കുകയാണു് മനുഷ്യൻെറ പ്രാഥമികവും മൗലികവുമായ ആവശ്യങ്ങളെന്നും അതു കഴിഞ്ഞാൽ കലയും, സംസ്കാരവും ധർമ്മചിന്തയും ഈശ്വരബോധവുമൊക്കെ പിന്നീടു വേണമെങ്കിൽ രണ്ടാം സ്ഥാനമെടുത്തു വന്നുകൊള്ളുമെന്നുമുള്ള ഒരു വാദമാണു് അക്രൈസ്തവവും അസ്വീകാര്യവുമായി നിലകൊള്ളുന്നതു്. മനുഷ്യൻെറ പ്രാഥമികാവശ്യങ്ങളാണു്, ഭക്ഷണവും, വസ്ത്രവും, താമസസ്ഥലവും. എന്നാൽ മൗലികമായ (fundamental) എന്നു അവയെ കരുതി സാക്ഷാൽ മൗലികമായ ഈശ്വരബോധത്തെ വലിച്ചെറിയുന്ന ജീവിതം സാമൂഹ്യരക്ഷയ്ക്കു അത്യാപൽക്കരമായ ഒരു ഘടകമാണു്. അവിടെയാണു് യഥാർത്ഥ ക്രിസ്ത്യാനിത്വവും, കമ്മ്യൂണിസവും വേർതിരിയുന്നതു്. മനുഷ്യൻെറ പ്രാഥമികാവശ്യങ്ങളിൽ അശ്രദ്ധമായ ഒരു നയം സ്വീകരിക്കുന്ന മതം അതിൻെറ ശവകുടീരം തോണ്ടുകയാണു്. അതുപോലെതന്നെ ഈശ്വരബോധമില്ലാത്ത ഒരു സാമൂഹ്യസംഘടനയും നിസ്സംശയവും വിനാശകരവുമായ പരാജയത്തിലേക്കു് പാഞ്ഞോടുകയാണു്. ഈ രണ്ടു തത്വങ്ങൾ ക്രൈസ്തവസഭയും, കമ്മ്യൂണിസവും വിസ്മരിക്കാതിരുന്നാൽ രണ്ടിനും ഏകീകരിക്കാവുന്നതും, സഹകരിക്കാവുന്നതുമായ അനേകപദ്ധതികൾ ഉണ്ടെന്നുള്ളതു് നിസ്സംശയമാണു്. സാമൂഹ്യമായ അന്യായങ്ങൾ ക്രൈസ്തവസഭ കണ്ടില്ലെന്നുള്ള മട്ടിൽ കണ്ണടച്ചിരിക്കുവാൻ സാദ്ധ്യമല്ല. അവയുടെ പരിഹാരാർത്ഥം, ക്രൈസ്തവസഭ പലതും പ്രവർത്തിച്ചിട്ടുണ്ടു്. ഇനിയും പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യണം.

---

## സണ്ടേസ്കൂൾ വാർഷികം.

കണ്ണംകോട്ടു് സെൻറു് മേരീസ് സണ്ടേസ്കൂളിൻെറ വാർഷികം ഈ മാസം ആറാംതീയതി ഡോ. സി. റ്റി. ഈപ്പൻ അവർകളുടെ അദ്ധ്യക്ഷതയിൽ കണ്ണംകോട്ടു യാക്കോബായപ്പള്ളിയിൽ വച്ചു കൊണ്ടാടിയിരിക്കുന്നു. ദിവ്യശ്രീ യാക്കോബു് ശെമ്മാശ്ശൻ, റ്റി. ഐ. കോശി ബി. ഏ. എന്നിവരുടെ പ്രസംഗങ്ങളും ഉണ്ടായിരുന്നു. ഈ യോഗത്തിൽ വച്ചു് ഡോ: സി. റ്റി. ഈപ്പൻ സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിൻെറ ഒരു ശാഖ ഉൽഘാടനം ചെയ്യുകയും ചെയ്തു.

പ്രതിവാരപ്രഭാഷണം. Sermon for the week.

# സജീവനായ ദൈവം.

നിങ്ങളുടെ വിശ്വാസവും പ്രത്യാശയും ദൈവത്തിൽ വെച്ചുകൊള്ളേണ്ടതിനു ദൈവം അവനെ മരിച്ചവരുടെ ഇടയിൽനിന്നു എഴുന്നേല്പിച്ചു, അവനു തേജസ്സു കൊടുത്തുമിരിക്കുന്നു. 1. പത്രോസ് 1. 21.

കർത്താവിന്റെ പുനരുത്ഥാനം ശിഷ്യന്മാരിലുളവാക്കിയ വിപ്ളവത്തെപ്പറ്റി സംശയിക്കേണ്ട കാര്യമില്ല. ക്രിസ്തുവിനെപ്പറ്റി അവർക്കുണ്ടായിരുന്ന വീക്ഷണഗതി അതുമൂലം വിപുലമായി. ക്രിസ്തു സ്ഥലകാലപരിമിതികൾക്കതീതനായി, അവരുടെ ദിവ്യനായ സമകാലീനനായി, എപ്പോഴും എവിടെയും അവരോടുകൂടെയായിരിപ്പാൻ തക്കവണ്ണം സ്വതന്ത്രനായി. അതു് ദൈവത്തെപ്പറ്റിയുള്ള അവരുടെ ചിന്തയ്ക്കും വലിയ വ്യത്യാസം വരുത്തി. ദൈവത്തിന്റെ ശക്തിയാണ് യേശുവിൽ പ്രവർത്തിച്ചുകൊണ്ടിരുന്നതു്. പ്രകൃതിയോ പ്രകൃതിനിയമങ്ങളോ അവന്റെ ശക്തിയെ പരിമിതപ്പെടുത്തുക സാദ്ധ്യമായിരുന്നില്ല. പുതിയ നിയമഗ്രന്ഥകാരന്മാർ പുനരുത്ഥാനത്തെക്കുറിച്ചെഴുതുമ്പോഴൊക്കെയും ദൈവത്തിന്റെ ഈ ഇടപെടൽ അവരുടെ പ്രതിപാദ്യവിഷയമായിരുന്നു. പുനരുത്ഥാനമാകുന്ന ആ അത്ഭുതം പ്രവർത്തിച്ചതും അതിൽ കൂടെ തന്നെ കൂടുതലായി വെളിപ്പെടുത്തിയതും ദൈവമായിരുന്നു. "ദൈവം അവനെ മരിച്ചവരുടെ ഇടയിൽനിന്നു എഴുന്നേല്പിച്ചു."

ഇന്നു് നമ്മുടെ വലിയ ഒരാവശ്യം ദൈവത്തിനെപ്പറ്റിയുള്ള കൂടുതൽ ചിന്തയാകുന്നു. ദൈവത്തിന്റെ ശക്തി നമ്മിൽ പ്രവർത്തിക്കത്തക്കവിധത്തിൽ നമ്മുടെ വിശ്വാസത്തെ തട്ടി ഉണർത്തുവാൻ ആ ചിന്തയ്ക്കേ കഴിയൂ. ഇതിൽ ശാസ്ത്രം നമ്മെ സഹായിക്കുന്നുണ്ടു്. ആകാശത്തിലും ഭൂമിയിലും മറഞ്ഞിരുന്ന പല രഹസ്യങ്ങളും ശാസ്ത്രംമൂലം നമുക്കു തുറന്നു കിട്ടിയിട്ടുണ്ടു്. ആ അറിവു് ദൈവത്തെ കൂടുതൽ ബഹുമാനിപ്പാനും ആരാധിപ്പാനും നമ്മെ പ്രേരിപ്പിക്കുന്നു. മറ്റൊരു തരത്തിൽ ക്ലിപ്തവും നിശ്ചിതവുമായ നിയമപ്രകാരം വർത്തിച്ചുകൊണ്ടിരിക്കുന്ന പ്രകൃതി, ദൈവത്തെപ്പറ്റിയുള്ള നമ്മുടെ ചിന്തയെ കുറെക്കൂടെ കുടുസ്സാക്കിയേക്കാം. മഹാഗംഭീരമായ ഒരു യന്ത്രം മാത്രമാണു ലോകമെന്നും അതിന്റെ പ്രവർത്തനത്തിൽ ദൈവം ഇടപെടുന്നേ ഇല്ലെന്നും തോന്നിയേക്കാം. അപ്രതിരോധ്യമായ ചില സംഭവങ്ങളുടെ ഫേമം നാമും ചിലപ്പോൾ അനുഭവിച്ചിട്ടുണ്ടാവാം. അമൂല്യങ്ങളായ ചില ജീവിതങ്ങൾ നിനച്ചിരിയാത്തവിധം പിഴുതുമാറ്റപ്പെടുമ്പോൾ ഈ ബോധം വളരെ അർത്ഥവത്തായി തോന്നിക്കാണും. എന്നാലും അതെപ്പോഴും ശരിയാണോ? നമുക്കറിയുവാൻ പാടില്ലാത്ത മാർഗ്ഗങ്ങളിൽ കൂടെ ദൈവസ്നേഹവും കൃപയും ചിലപ്പോൾ പ്രവർത്തിക്കാറില്ലേ? "ചോദിക്കുക, നിങ്ങൾക്കു ലഭിക്കും" എന്നു് യേശു ആജ്ഞാപിച്ചതും "വിശ്വസിക്കുന്ന ഏവനും എല്ലാം സാദ്ധ്യ"മെന്നു് കർത്താവു് ആ ബാലന്റെ പിതാവിനോടു് കല്പിച്ചതും തെറ്റോ? ശാസ്ത്രം എന്തെല്ലാം പറഞ്ഞിരുന്നാലും ദൈവം തന്റെ രാജ്യതാല്പര്യസംരക്ഷണാർത്ഥം ചെയ്യുന്നതും ചെയ്യാവുന്നതുമായ കാര്യങ്ങൾക്കു് നാം അതിരു നിർണ്ണയിക്കരുതു്. അവൻ സജീവനായ ദൈവവും തന്റെ ഇഷ്ടപ്രകാരം നമുക്കുവേണ്ടി പ്രവർത്തിപ്പാൻ സ്വതന്ത്രനുമാകുന്നു. ഇതാണു പുനരുത്ഥാനം നമുക്കു നൽകുന്ന ദൂതു്.

ചില മനുഷ്യരെ അപരിത്യാജ്യരായി നാം കരുതാറുണ്ടു്. അതിനു കാരണം അവരിൽ കാണുന്ന പ്രവർത്തനോത്സുകതയും ശക്തിയുമാകുന്നു. എന്നാൽ അങ്ങനെ ഒഴിച്ചുകൂടുവാൻ പാടില്ലാത്തവരെന്നു പരിഗണിക്കപ്പെടുന്നവർ യഥാർത്ഥ ദൈവവിശ്വാസമുള്ളവരായിരിക്കണം. ദൈവം "അവരെ വിളിച്ചു കഴിഞ്ഞാൽ പിന്നീടു് അസാദ്ധ്യം" എന്നൊരു പദം അവരുടെ നിഘണ്ടുവിലുണ്ടായിരിക്കരുതു്. ദൈവത്തിന്റെ ജ്ഞാനത്തിനും ശക്തിക്കും അതിരു നിർണ്ണയിക്കാത്ത വിശ്വാസത്തോടുകൂടിയവർക്കു തന്റെ രാജ്യത്തെ അഭിമുഖീകരിക്കുന്നവരുടെ മുമ്പിൽ തടസ്സകാരണങ്ങളൊന്നും ഉണ്ടാകുകയില്ലെന്നറിയാം.

ആധുനിക ലോകത്തെപ്പറ്റിയുള്ള അശുഭപ്രതീക്ഷകളുടെ മുമ്പിൽ അങ്ങനെയൊരു വിശ്വാസം കൂടിയേതീരൂ. ക്രിസ്തീയ സംസ്കാരം തന്നെ നശിക്കുകയാണെന്നു് വിശ്വസിക്കുന്നവരിന്നുണ്ടു്. ഒരു സംസ്കാരം നശിച്ചു് മറ്റൊന്നു രൂപംപ്രാപിക്കുന്ന ഒരു കാലഘട്ടത്തെ നാം സമീപിക്കുകയാണെന്നു് അവർ കരുതുന്നു. എച്ചു്. ജി. വെൽസ് മരിക്കുമ്പോൾ അന്ധകാരവൃതമായ ഒരു വീക്ഷണമാണദ്ദേഹത്തിനുണ്ടായിരുന്നതു്. മറ്റൊരു പ്രഭാതം സമാഗതമാകാത്ത സന്ധ്യ സമീപിക്കുന്നതായി അദ്ദേഹം ചിന്തിച്ചു. സജീവനായ ദൈവത്തെപ്പറ്റി ബോധമില്ലാത്തവരും ഒഴിഞ്ഞുകിടക്കുന്ന ആ കബറിങ്കൽ നിന്നിട്ടില്ലാത്തവരുമായ ആളുകൾ അതേ കാണുകയുള്ളൂ. കാൽവറിയിൽ നിന്നവരിൽ ചിലർ ദൈവം ജീവിക്കുന്നു എന്നും അവൻ ജീവിക്കുന്നതുകൊണ്ടു് പുനരുത്ഥാനത്തിന്റെ ശക്തി എപ്പോഴും ലഭ്യമാണെന്നുമറിയുന്നു. സുപ്രസിദ്ധനായ ഒരു ചരിത്രകാരൻ ഈ അഭിപ്രായത്തെ സ്ഥിരീകരിക്കുന്നുണ്ടു്. ചരിത്രത്തിൽ അപ്രതീക്ഷിതവും അവിചാരിതവുമായ കാര്യങ്ങൾക്കു് സ്ഥാനമുണ്ടെന്നു് അദ്ദേഹം സമർത്ഥിക്കുന്നു. വിശ്വാസത്തിന്റെ ഭാഷയിൽ, ദൈവത്തിനു പ്രവർത്തിപ്പാൻ എപ്പോഴുമിടയുണ്ടു്. ഈ വിശ്വാസത്തോടുകൂടെ പ്രവർത്തിക്കുന്നതുമൂലം ദൈവത്തിന്റെ വീണ്ടെടുപ്പിൻ ശക്തിക്കു് പ്രവർത്തിപ്പാൻ നാം വാതിൽ തുറന്നുകൊടുക്കുകയാണു്.

മറ്റുള്ളവരോടുള്ള നമ്മുടെ വർത്തനയിൽ ഈ വിശ്വാസം നമുക്കാവശ്യമാകുന്നു. ഒരു രോഗിയുടെ നിസ്സഹായത കണ്ടു് ആർദ്രമനസ്സനായ ഒരാൾ ഡോക്ടറോടു ചോദിച്ചു. "ഇവനു വല്ല ആശക്കും മാർഗ്ഗമുണ്ടോ?" അദ്ദേഹം പ്രതിവചിച്ചു "വൈദ്യശാസ്ത്രപ്രകാരം ആശക്കു മാർഗ്ഗമില്ല" ഇതേ അഭിപ്രായം പലരെപ്പറ്റി നാം പുറപ്പെടുവിച്ചേക്കാം. കാര്യങ്ങളെ എല്ലാവരും ഈ വിധം വീക്ഷിച്ചിരുന്നു എങ്കിൽ ക്രീമിയായിലെ ആശുപത്രികളിലെ ദുരിതനിവാരണത്തിനു് ഫ്ളോറൻസ് നൈറ്റിംഗെയിലോ, ന്യൂഗെയിറ്റു് ജയിലിൽ പ്രവർത്തിക്കുന്നതിനു് എലിസബേത്തു് ഫ്രൈയോ പ്രാപ്തരാകുകയില്ലായിരുന്നു.

പക്ഷെ നാം നമ്മെ പറ്റിയായിരിക്കാം നിരാശപ്പെടുന്നതു്. ഭൂതകാലം നമ്മെ ഈ പതനത്തിലെത്തിച്ചു. നാം നമ്മെത്തന്നെ പ്രഖ്യാപിക്കുകയും ചെയ്യുന്നു. എന്നാൽ സജീവനായ ദൈവം ഏതു സാഹചര്യത്തിലും പ്രവർത്തിപ്പാൻ പ്രാപ്തനാകുന്നു എന്നു് നാമറിയണം. പാപത്തെ നിഷ്കാസനം ചെയ്തു് അതിന്റെ ശക്തിയെ കെടുത്തുവാൻ അവനു കഴിയും. അവന്റെ ക്ഷമ വീണ്ടെടുപ്പുകൃത്യമത്രേ. അവൻ മരണത്തിനു കാരണമായ പാപത്തിന്റെ ശക്തിയെ പ്രതിരോധിച്ചു് നിത്യജീവിതത്തിന്റെ നീരുറവയെ ഹൃദയത്തിൽ നിന്നു പുറപ്പെടുവിപ്പിക്കുന്നു. വസന്തകാല പുഷ്പങ്ങൾ തലയുയർത്തിത്തുടങ്ങിയിരിക്കുന്ന ഭൂമിയിൽ ദൈവം തന്റെ ജോ

കുടുംബപംക്തി

# ദൈവവും പരിവർത്തനവിധേയമായ ബാല്യദശയും

(എൻ. ഏ. കെ.)

(VI)

സാമൂഹ്യജീവിതത്തിനു വിരുദ്ധമായി കുട്ടികളിൽ ദൃശ്യമായേക്കാവുന്ന വർത്തനാരീതികളെ തിരുത്തി അവരുടെ വാസനാവൈഭവങ്ങളെയും കഴിവുകളെയും ഉത്തമമാർഗ്ഗത്തിലേക്കു നയിക്കേണ്ട പ്രായമാണു ബാല്യകാലം. ഇവിടെ സാമൂഹ്യജീവിതത്തിനു വിരുദ്ധമായികുട്ടികളിൽ ദൃശ്യമായേക്കാവുന്ന വർത്തനാരീതി എന്നു പറയുന്നതുകൊണ്ടു വിവക്ഷിക്കപ്പെടുന്നതു മററുള്ളവർക്കു് ഉപദ്രവം ഉണ്ടാക്കുന്നതും ഭവനത്തിന്റെയും സമപ്രായക്കാരായ കുട്ടികളെ ഉൾക്കൊള്ളുന്ന സംഘത്തിന്റെയും സംഘടനയുടെയും സമാധാനപരമായ അന്തരീക്ഷത്തെ ഭഞ്ജിച്ചു് അസുഖങ്ങളും അകൽച്ചകളും ജനിപ്പിച്ചേക്കാവുന്നതുമായ പെരുമാററരീതികളത്രെ. അവയിൽ ചിലതു് ഉദ്ധരിക്കാം.

ഇവിടെ നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട ഒരു കാര്യം കുട്ടികളിൽ ദൃശ്യമാകാറുള്ള കോപസ്വഭാവമാകുന്നു. സ്വാർത്ഥപരവും അനിയന്ത്രിതവുമായ കോപം തങ്ങളുടെയും മററുള്ളവരുടേയും സമാധാനവും സന്തോഷവും ഹനിക്കുന്നതാണു്. അതിനുള്ള പ്രതിവിധി ആ ദുർവ്വാസനയെ ബലമായി അടിച്ചമർത്തുകയല്ല; ബുദ്ധിപൂർവ്വമായി അതു മററു മാർഗ്ഗത്തിലേക്കു നയിക്കുകയാണു്. കോപിയും വികാരഭരിതനുമായ കുട്ടിക്കു് അവശ്യമായിരിക്കുന്നതു ശരിയായ മാർഗ്ഗദർശനമാകുന്നു. സാധാരണയായി കോപം ഉണ്ടാകുന്നതു് അനീതിയെപ്പററി വ്യക്തിപരമായി ജനിച്ചിട്ടുള്ള വളരെ കുടുസ്സായ ബോധമായിരിക്കും. കോപം അതിൽതന്നെ അനീതിയാണെന്നും അതു മററുള്ളവരോടു കാണിക്കുന്നതു ശരിയല്ലെന്നും ആ കുട്ടിയെ ബോദ്ധ്യപ്പെടുത്തുവാൻ കഴിയുന്നപക്ഷം അവന്റെ കോപം നന്മചെയ്യുന്നതിനു സഹായകമാകാവുന്ന ഒരു അമൂല്യശക്തിയായി തീരാവുന്നതാണു്. അതുപോലെതന്നെ കോപാവേശപ്രകടനത്തിലും നാം പരിഭ്രമിക്കേണ്ട അവശ്യമില്ല. യാതൊന്നുകൊണ്ടും ക്ഷുഭിതനാകാത്ത കുട്ടി നല്ലകാര്യങ്ങൾ പോലും പ്രവർത്തിക്കുവാൻ അപ്രാപ്തനായിരിക്കും. അതു നാം വിസ്മരിക്കരുതു്.

കുട്ടികൾ ക്ഷുഭിതരാകുന്നു എങ്കിൽ അതു നിയന്ത്രിക്കുന്നതിനു മാതാപിതാക്കന്മാർ ക്ഷുഭിതരാകുന്നതുകൊണ്ടു പ്രയോജനമില്ല. മാതാപിതാക്കന്മാരുടെ ക്ഷോഭം യാതൊരു പരിഹാരവും ഉണ്ടാക്കുന്നില്ല. കോപിയായ കുട്ടി ബുദ്ധിപൂർവമായ സഹകരണത്താൽ സഹായിക്കപ്പെടേണ്ടവനാണു്. ക്ഷമാപൂർവം നാം നൽകുന്ന ശ്രദ്ധ, സ്നേഹസമ്പൂർണ്ണമായ നയം ഇവ രണ്ടുമാണു കുട്ടികളെ സഹായിക്കുന്നതിനു് എപ്പോഴും ആവശ്യം.

അതുപോലെതന്നെ നമ്മുടെ ശ്രദ്ധ അർഹിക്കേണ്ട മറെറാരു സംഗതി കുട്ടികളിൽ ദൃശ്യമാകാറുള്ള ക്രൂരസ്വഭാവം ആകുന്നു. ഇതു് ജിജ്ഞാസകൊണ്ടോ അജ്ഞതകൊണ്ടോ ഉണ്ടാകാം. മററുള്ളവരുടെമേൽ ശക്തിപ്രയോഗിക്കുവാനുള്ള ആഗ്രഹംകൊണ്ടും ക്രൂരത പ്രദർശിപ്പിച്ചേക്കാം. എന്നാൽ കുട്ടികൾ വേദനയുടെ സ്വഭാവമെന്തെന്നു് മനസ്സിലാക്കി തുടങ്ങുമ്പോൾ അവർ താനെ ആർദ്രത പ്രദർശിപ്പിച്ചുതുടങ്ങിക്കൊള്ളും. കുട്ടിയുടെ സ്വാനുഭവങ്ങളിലേക്കു് അവരെ തിരിച്ചുവിടുവാൻപ്രയാസമില്ലാത്തതുകൊണ്ടു് ഇതു് ക്ലേശംകുറഞ്ഞ ഒരു കാര്യമാകുന്നു. ബലഹീനരേയും അശരണരേയും പററി കുട്ടികളിൽ സഹതാപം ജനിപ്പിക്കുക അത്രപ്രയാസമുള്ള കാര്യമല്ല. അതുകൂടെക്കൂടെ ആഴമായി അവരിൽ പതിയുകയും ചെയ്യും. ആപകടങ്ങളിൽനിന്നു് രക്ഷിക്കുക, നിസ്സഹായതയിൽ സഹായിക്കുക ആദിയായ കൃത്യങ്ങളെപ്പററി ബഹുമാനം പ്രദർശിപ്പിക്കുവാൻ കുട്ടികൾ പ്രേരിതരാകുന്നതും നന്നായിരിക്കും. നഷ്ടപ്പെട്ടുപോയ ആടിനെ അന്വേഷിച്ചിറങ്ങിയ ഇടയനെ ബഹുമാനിക്കുവാൻ യേശുവിന്റെ സംസാരത്താൽ നാം പ്രേരിതരാകുന്നുണ്ടല്ലോ.

അസത്യസംഭാഷണം മറെറാരു ന്യൂനതയാകുന്നു. ശൈശവകാലത്തുള്ള അസത്യഭാഷണം അത്രതന്നെ ഗൗരവാർഹമായ ഒരു സംഗതിയല്ല. എന്നാൽ പിൽക്കാലത്തു് അസത്യഭാഷണത്തിനു കുട്ടികൾ കരുതിക്കൂട്ടി മുതിരുന്നുഎങ്കിൽ അതു് നിസ്സാരമായി തള്ളരുതു്. അസത്യഭാഷണം അവരിൽ കുററബോധം ഉളവാക്കുന്നതിനു പുറമെ അസത്യംവെളിപ്പെട്ടുകഴിഞ്ഞാൽ അതേപ്പററി അവർ ലജ്ജിക്കുകയും ഭാരപ്പെടുകയും ചെയ്യും. ബാല്യദശയെപ്പററി കൂടുതലായി അഭ്യസനം നടത്തിയിട്ടുള്ള ഒരാൾ പറയുന്നതു് കുട്ടികൾ അസത്യം പറയുവാൻ പഠിക്കുന്നതു മുതിർന്നവരിൽനിന്നാണെന്നാണു്. അതു് ശരിയാണെങ്കിൽ അതു് മർമ്മഭേദകമല്ലയോ? കുട്ടികൾ സാധാരണ അസത്യംപറയുന്നതു് കുററംചെയ്തതിനുള്ള ശിക്ഷയിൽ നിന്നു രക്ഷപെടുവാനാണെന്നു് അനുഭവം സാക്ഷിക്കുന്നു. അതിനു പ്രതിവിധി തങ്ങളുടെ പ്രവൃത്തികളുടെ ഭവിഷ്യൽഫലം ധൈര്യസമേതം നേരിടുവാൻ കുട്ടികളെ പ്രത്യേകം അഭ്യസിപ്പിക്കുകയും നന്മയിലും സത്യത്തിലും അടിസ്ഥാനപ്പെടുത്താതെ കുട്ടികളും മററുള്ളവരുംതമ്മിൽ തൃപ്തികരമായ സംസർഗ്ഗം സാദ്ധ്യമല്ലെന്നു് അവരെ മനസ്സിലാക്കുകയുമാണു്.

ഇവിടെയാണു മാതാപിതാക്കന്മാരുടെ അധികാരം അവരോടുള്ള അനുസരണം എന്നീ പ്രശ്നങ്ങൾ ഉദിക്കുന്നതു. അധികാരം പുലർത്തേണ്ടതാവശ്യമാണെന്നു സാധാരണ ബുദ്ധിയനുസരിച്ചു തന്നെ വ്യക്തമാകുന്നു. എന്നാൽ അതിനുള്ള അടിസ്ഥാനം വിശ്വാസവും ബഹുമാനവുമായിരിക്കണം. അല്ലാതെ ബലപ്രയോഗമായിരിക്കരുതു്. അനുസരണം ആവശ്യപ്പെടുന്നകാര്യങ്ങളിൽ മാതാപിതാക്കന്മാർതന്നെ അതിനു മാതൃകയായിരിക്കണം. കുട്ടികളോടുള്ള വർത്തനത്തിൽക്ഷമയും കാര്യാകാര്യ വിവേചനവും ഒഴിച്ചുവയ്ക്കുവാൻപാടില്ല. കുട്ടിസ്വാതന്ത്ര്യബുദ്ധി പ്രകടിപ്പിക്കുന്നു എങ്കിൽ അതു തെററിദ്ധരിക്കുവാനിടയാകരുതു്. സുപ്രസിദ്ധ ശാസ്ത്രജ്ഞനായ ഹക്സലി ഒരവസരത്തിൽ തന്റെ പൂന്തോട്ടം നനച്ചുകൊണ്ടിരിക്കു

---

ചി തുടർന്നുകൊണ്ടിരിക്കുന്നു എന്നു വിശ്വസിച്ചാലും. മരണവും പുനരുത്ഥാനവും അവന്റെ പ്രവർത്തനമാതൃകകൾ മാത്രമാകുന്നു. നമ്മുടെ മരിച്ചവരെ സംസ്കരിച്ച ശവമാടത്തിൽ നമ്മുടെ സ്നേഹം പര്യവസാനിക്കണമെന്നോ, നമ്മുടെ പ്രത്യാശയും വിശ്വാസവും നമ്മുടെ തരിപ്പണമായ ആപത്തിൽ നമ്മുടെ ജീവിതം അവസാനിക്കണമെന്നോ അവനാഗ്രഹിക്കുന്നില്ല. സർവ്വത്തേയും പുതുതാക്കുവാൻ അവനെ പ്രാപ്തനാക്കുന്ന വിശ്വാസം നമ്മിൽ രൂപപ്പെടുവാൻ അവൻ കാത്തുനിൽക്കുക മാത്രമാണു ചെയ്യുന്നതു്.

# വേദവായനക്കുറിപ്പുകൾ

## മർക്കോസ് എഴുതിയ സുവിശേഷം

സുവിശേഷങ്ങളിൽ ആദ്യം എഴുതപ്പെട്ടതു് മർക്കോസിന്റെ സുവിശേഷമാണെന്നു് പണ്ഡിതസമ്മതം ലഭിച്ചുകഴിഞ്ഞിട്ടുണ്ടു്. തൽഗ്രന്ഥകർത്താവായ മർക്കോസിനു തന്റെ ഗ്രന്ഥനിർമ്മിതിക്കാവശ്യമായ അറിവുകൾ പത്രോസ് ശ്ലീഹായിൽനിന്നു് ലഭിച്ചു എന്ന പാരമ്പര്യം സാക്ഷിക്കുകയും ചെയ്യുന്നു. ഏതായാലും ഈ സുവിശേഷം ചരിത്ര സംഭവങ്ങളെ സമകാലീനദൃഷ്ടിയോടെ ചിത്രീകരിച്ചിരിക്കുന്നു എന്നതിലാണു് പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രത്യേകത. മറിയാമിന്റെ പുത്രനായ യേശുവിന്റെ മനുഷ്യസ്വഭാവം ചിത്രീകരിക്കുന്നതിൽ സുവിശേഷകർത്താവു് അതിസൂക്ഷ്മതയോടെ വർത്തിച്ചിട്ടുണ്ടെങ്കിൽ ദൈവപുത്രനായ യേശുവിന്റെ ദൈവത്വം ചിത്രീകരിക്കുന്നതിലും ഗ്രന്ഥകർത്താവു അതീവജാഗ്രത കാണിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥപഠനം സുവിശേഷകർത്താവിന്റെ ലക്ഷ്യത്തിനനുസരണമായ ഒരനുഭവത്തിലേക്കു് നമ്മെ നയിക്കുവാൻ സഹായകമാകട്ടെ.

ഈ കുറിപ്പുകൾ പ്രധാനമായി The Bible Reading Fellowship വകയായി പ്രസിദ്ധപ്പെടുത്തുന്ന നോട്ടുകളെ ആശ്രയിച്ചാണു തയാറാക്കിയിരിക്കുന്നതു്.

തിങ്കൾ. മർക്കോസ്. 1. 1—8.

ഈ സുവിശേഷത്തിലെ ഏററവും ശ്രദ്ധേയമായ ഒരു വാചകത്തോടു കൂടിയാണു് ഒന്നാം അദ്ധ്യായം ആരംഭിക്കുന്നതു്. യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷം ആരംഭിക്കുന്നതു പോലെ വി. മർക്കോസും യേശുവിന്റെ ദൈവത്വത്തെപ്പററി സംശയരഹിതമായി പ്രഖ്യാപിച്ചുകൊണ്ടു് തന്റെ ഗ്രന്ഥനിർമ്മാണത്തിനു മുതിരുന്നതായി നാം കാണുന്നു. ഈ സുവിശേഷത്തിന്റെ മുഖവുരയിൽ ഗ്രന്ഥകാരൻ മൂന്നു കാര്യങ്ങൾ ഉന്നയിക്കുന്നുണ്ടു്. (1) യേശുക്രിസ്തുവിൽ ലഭ്യമായ അനുഗ്രഹം നല്ല വാർത്തയാണു സുവിശേഷം എന്ന പദത്തിന്റെ അർത്ഥം അതാണല്ലോ. ആ ഒരു സത്യം മുൻനിർത്തിയായിരിക്കണം നാം ഈ സുവിശേഷ പഠനം തുടങ്ങുവാൻ. (2) യേശു പഴയ നിയമത്തിലെ സർവ്വ പ്രതീക്ഷകളുടെയും നിറവേറലാകുന്നു. (2.3) യോഹന്നാൻ യേശുവിന്റെ മുന്നോടി മാത്രമായിട്ടാണു വന്നതു്. (3) ആ മുന്നോടി സർവ്വരും തങ്ങളുടെ ഭൂതകാല ജീവിതം ത്യജിച്ചു് യേശുവിലേക്കു് തിരിഞ്ഞു് അവന്റെ ആത്മാവിനെ പ്രാപിക്കുവാൻ ആവശ്യപ്പെട്ടു. സുവിശേഷം നമുക്കു് സുവാർത്തയോ? മനുഷ്യരുടെ സർവ്വ പ്രത്യാശകളുടേയും നിറവേറലായും ദൈവം മനുഷ്യനു നൽകിയ പ്രത്യുത്തരമായും യേശുവിനെ നാം കാണുന്നോ?

ചൊവ്വാ. മർക്കോസ്. 1. 9--13.

യേശു തന്റെ സ്നാനവേളയിൽ പരിശുദ്ധാത്മാഭിഷിക്തനായി തീർന്നു. എന്നു മാത്രമല്ല താൻ ദൈവത്തിന്റെ പ്രിയപുത്രനാകുന്നു എന്ന സ്വർഗ്ഗീയശബ്ദവും അവൻ കേട്ടു. മഹത്തരമായ ആ അനുഭവം യേശുവിനെ പരീക്ഷയിലേക്കു നയിക്കുകയാണു ചെയ്തതു്. "പിശാചിനാൽ പരീക്ഷിക്കപ്പെടുവാൻ യേശുവിനെ ആത്മാവു മരുഭൂമിയിലേക്കു നടത്തി" എന്നാണു വി. മത്തായിയുടെ സുവിശേഷത്തിൽ നാം വായിക്കുന്നതു്. കർത്താവിനുണ്ടായ പരീക്ഷ അവിടുന്നു കടന്നുപോകേണ്ടിയിരുന്ന ഒരു പരിശോധന ആയിരുന്നു. അതിനു മാറുപോംവഴി ഉണ്ടായിരുന്നില്ല താനും. നമ്മെ ശക്തിപ്പെടുത്തുവാൻ വേണ്ടി ദൈവം ചിലപ്പോൾ ചില പരീക്ഷകൾക്കു നമ്മെ വിധേയരാക്കാറുണ്ടു്. കർത്താവിനുണ്ടായ പരീക്ഷയുടെ വിശദവിവരങ്ങൾ വി. മത്തായി 4. 1-11-ൽ കാണുക. മഹത്തായ ആത്മീയാനുഭവങ്ങളിൽ കൂടെ കടന്നുപോകുന്നവർക്കു് പരീക്ഷകൾ ഉണ്ടാകും. അവ ദുർഘടമായിരിക്കുകയും ചെയ്യും. എന്നാൽ ദൈവത്തിൽ ശരണപ്പെടുന്നവനു് അവയെ വിജയപൂർവ്വം തരണംചെയ്യുവാൻ കഴിയുമെന്നതിനു സംശയമില്ല.

ബുധൻ. മക്കോസ്. 14—20.

മരുഭൂമിയിലെ പരീക്ഷമൂലം കൂടുതൽ ബലവും ധൈര്യവും പ്രാപിച്ച കർത്താവു് യോഹന്നാന്റെ ബന്ധനത്തെ തുടർന്നു് തന്റെ സന്ദേശം പ്രസംഗിച്ചു തുടങ്ങി. തന്നിൽ ദൈവം ലോകത്തിൽ ആഗതനായിരിക്കുന്നു എന്നും ദൈവത്തിന്റെ ഭരണം ആരംഭിച്ചു കഴിഞ്ഞു എന്നുമുള്ളതായിരുന്നു തന്റെ പ്രസംഗങ്ങളുടെ രത്നച്ചുരുക്കം. ദൈവത്തിന്റെ രാജ്യത്തിന്റെ ആഹ്വാനം സ്വീകരിച്ച നാലു സഹോദരന്മാരെ പററിയാണു 16 മുതൽ 20 വരെയുള്ള വാക്യങ്ങളിൽ നാം വായിക്കുന്നതു്. അവർ തങ്ങളുടെ സർവ്വവും ത്യജിച്ചു കർത്താവിനെ അനുഗമിച്ചു. അവർ കേവലം മീൻപിടുത്തക്കാരായിരുന്നു എങ്കിലും മഹത്തായ കാര്യങ്ങളെ പററി കേൾക്കുകയും ചിന്തിക്കുകയും ചെയ്തിരുന്നവരായിരുന്നു. അല്ലെങ്കിൽ അവരിത്ര പെട്ടെന്നു് സർവ്വവും ഉപേക്ഷിച്ചു് യേശുവിനെ പിന്തുടരുവാൻ മാർഗ്ഗമില്ല. മറെറാരു വിധത്തിൽ പറഞ്ഞാൽ അവർ ലോകത്തിൽ ജീവിച്ചു എങ്കിലും ലോകത്തിനുള്ളവരായി ജീവിച്ചില്ല. അങ്ങിനെയുള്ളവർക്കേ ദൈവത്തിന്റെ വിളി കേൾപ്പാനും അനുസരിപ്പാനും സാദ്ധ്യമാകയുള്ളൂ.

വ്യാഴം. മക്കോസ്. 1. 21—34.

യേശു ദിവസങ്ങളോരോന്നും ഏതു വിധം ചെലവഴിച്ചു എന്നതിനു മാതൃകയായി ഈ ഭാഗത്തെ വിവരണം കരുതാം. യഹൂദന്മാർ ക്രിസ്ത്യാനികളെ പോലെ ഏകദൈവവിശ്വാസികളായിരുന്നു എങ്കിലും അശുദ്ധാത്മാക്കളുടെശ

---

മ്പോൾ പുൽപ്പുറത്തുക്കൂടെ നടക്കരുതെന്നു തന്റെ പൗത്രനോടു് ആജ്ഞാപിച്ചു. ആ കുട്ടി യാതൊന്നും മറുപടിപറയാതെ കരുതിക്കൂട്ടികൊണ്ടു് ആ ആജ്ഞയെ ലംഘിച്ചു പുൽപ്പുറത്തുക്കൂടെ നടന്നുപോയി. ഭവനത്തിലെത്തിയശേഷം ഹക്സലി ഭാര്യയോടു പറയുകയാണു്. "ഞാൻ ആ കുട്ടിയെ ഇഷ്ടപ്പെടുന്നു. നിങ്ങളുടെ മുഖത്തു നോക്കിക്കൊണ്ടു നിങ്ങളുടെ ആജ്ഞയെ അവൻലംഘിക്കുന്ന വിധത്തെപ്പററി ഞാൻ സന്തോഷിക്കുകയും ചെയ്യുന്നു. പുൽപ്പുറത്തുക്കൂടെ നടക്കരുതെന്നു ഞാനവനോടു പറഞ്ഞതാണു്. "എന്നോടെന്താണിത്ര ആജ്ഞാപിക്കുവാൻ" എന്ന ഭാവത്തിൽ എന്റെ മുഖത്തു നോക്കിയിട്ടു ധൈര്യസമേതം അവൻ ആ പുൽപ്പുറത്തുക്കൂടെ നടന്നുപോയി." ഈ വിധമുള്ള തന്റേടപ്രകടനം അടിച്ചമർത്തുകയോ ഞെരുക്കി നശിപ്പിക്കുകയോ ചെയ്യാതെ നേർവഴി നിയന്ത്രിക്കുകയാണാവശ്യം.

ഒരു കുട്ടി അധികാരപ്രയോഗത്തെ മൂന്നുപ്രകാരം അഭിമുഖീകരിക്കുവാൻ സാദ്ധ്യതയുണ്ടു്. സ്നേഹം, വിശ്വാസം, വിവേചന ഇവയാൽ പ്രേരിതനായിട്ടു് ഒരു പുത്രനെപോലെ അനുസരിച്ചെന്നുവരാം. ഭയന്നിട്ടു് അടിമയെപോലെ അനുസരിച്ചു എന്നുംവരാം. അതിന്റെ ഫലം തന്റേടമില്ലാത്തവനും ഏതുവഴിയും നിയന്ത്രിക്കപ്പെടാവുന്നവനും ആയി അവൻ തീരുക ആയിരിക്കും. അല്ലെങ്കിൽ അവൻ ആജ്ഞയെ നിഷേധിക്കുകയും ക്രമേണ സർവ അധികാരത്തെയും വെറുക്കുന്ന വിപ്ളവകാരി ആയിതീരുകയും ചെയ്തേക്കാം. നാം ആഗ്രഹിക്കുന്ന അനുസരണം ആദ്യം പ്രസ്താവിച്ചവിധത്തിലുള്ളതായിരിക്കണമെന്നുസ്പഷ്ടമാണല്ലോ.

# ക്രൈസ്തവ ലോകവാർത്തകൾ

## അഖില ലോക സഭാകൗൺസിലിന്റെ പെന്തിക്കോസ്തു സന്ദേശം

പാശ്ചാത്യസഭകൾ പെന്തിക്കോസ്തു് ആചരിച്ചതു് മേയ് 12-ാംതീയതി അരുന്നുവല്ലോ. ആ ദിനത്തിന്റെ പ്രത്യേകതയെ അനുസ്മരിപ്പിച്ചു കൊണ്ടു് അഖിലലോക സഭാകൌൺസിൽ പ്രസിഡണ്ടന്മാർ തയാറാക്കി പ്രസിദ്ധപ്പെടുത്തിയ ഒരു സന്ദേശത്തിൽ ഇപ്രകാരം കാണുന്നു.

“അഖിലലോക സഭാകൌൺസിൽ അംഗത്വം സ്വീകരിച്ചിട്ടുള്ള സർവ്വ സഭകളിലുമുള്ള എല്ലാ ഇടവകകളിലും സമൂഹങ്ങളിലും ഈ സന്ദേശം എത്തുമെന്ന പ്രതീക്ഷയോടുകൂടെ പ്രസിദ്ധപ്പെടുത്തുന്നു.

1948-ൽ അംസ്റ്റർഡാമിൽ വച്ചു് സംഘടിതമായ അഖിലലോക സഭാകൌൺസിൽ ഒരു സന്ദേശം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ആ സന്ദേശത്തിൽ ഈ കൌൺസിൽ ഒരുമിച്ചു നിന്നുപ്രവർത്തിക്കുവാനുള്ള അഗ്രഹം പ്രദർശിപ്പിച്ചിരുന്നു. സംസർഗ്ഗം പുലർത്തുവാൻ പ്രയാസമില്ലാത്ത ഒരു കാലഘട്ടത്തെ ഉദ്ദേശിച്ചു മാത്രമല്ല ആ നിശ്ചയം ചെയ്തതു്. ഇന്നു് നാം കടന്നുപൊയ്ക്കൊണ്ടിരിക്കുന്ന അതിദുർഘടതരമായ ഘട്ടത്തിൽ പ്രത്യേകിച്ചു് രാഷ്ട്രങ്ങൾ തമ്മിലുള്ള മത്സരം മൂർദ്ധന്യതയെ പ്രാപിച്ചിരിക്കുന്ന ഈ കാലഘട്ടത്തിലും ആ നിശ്ചയം നിറവേറ്റേണ്ടിയിരിക്കുന്നു. അതുകൊണ്ടു് നമ്മുടെ രക്ഷകനായ യേശുക്രിസ്തു സൃഷ്ടിച്ചിട്ടുള്ള ആ കൂട്ടായ്മ സർവ്വ ഇടവകകളേയും, സംഘങ്ങളേയും അതേ അവനെ രക്ഷകനായി സ്വീകരിക്കുന്ന സർവ്വരേയും ഉദ്ദേശിച്ചിട്ടുള്ളതാണെന്നു് നമുക്കു് നമ്മെത്തന്നെയും മറ്റുള്ളവരേയും അനുസ്മരിപ്പിക്കാം. യേശുക്രിസ്തുവിനു ബാധകമായി നിൽക്കുന്ന വേർതിരിവുകളൊന്നും ഇല്ലെന്നു തന്നെയല്ല, മനുഷ്യ നിർമ്മിതങ്ങളായ ഭിന്നതകൾക്കൊന്നും തന്നെ തന്നിലേക്കു തിരിയുന്നവരിൽ നിന്നു് യേശുവിനെ അകറ്റി നിർത്തുവാൻ സാദ്ധ്യവുമല്ല. അവനിലുള്ള ജീവൻ വിഭജനവിധേയമല്ല. സഭകൾ തമ്മിൽ കാര്യമായ വ്യത്യാസങ്ങളുണ്ടു്. എന്നാൽ ക്രിസ്തു എന്നും ഒരുവൻ മാത്രമാകുന്നു. ഉയർത്തെഴുന്നേറ്റ നമ്മുടെ കർത്താവും രക്ഷിതാവുമായവൻ തന്റെ പരിശുദ്ധാത്മപ്രവർത്തനം മൂലം അനേകായിരം ആത്മാക്കളെ മാനസാന്തരപ്പെടുത്തി തന്റെ സഭയുടെ സംസർഗ്ഗത്തിലേക്കു് കൊണ്ടുവന്നു് തന്റെ രാജ്യം ലോകത്തിന്റെ അറ്റത്തോളം പ്രഖ്യാപിക്കുന്ന ചുമതല അവരെ ഭരമേല്പിച്ചു. ഈ പെന്തിക്കോസ്തു് ദിനത്തിൽ, നാം തമ്മിൽ എന്തെല്ലാം ഭിന്നതകൾ ഉണ്ടായിരുന്നാലും നമുക്കെല്ലാവർക്കും ഒരുമിച്ചു് പിതാവിനേയും പുത്രനേയും പരിശുദ്ധാത്മാവിനേയും ആരാധിക്കുകയും ക്രിസ്തുവിന്റെ ജീവൻ നമ്മുടെ ഹൃദയത്തിൽ പുതുക്കപ്പെടുവാൻ പ്രാർത്ഥിക്കുകയും ചെയ്യാം. ക്രിസ്തുവിൽ ലഭ്യമാകുന്ന സ്വാതന്ത്ര്യം സർവ്വമനുഷ്യരോടും പ്രഖ്യാപിക്കുന്ന സന്തോഷകരമായ കൃത്യത്തിൽ നമുക്കൊരുമിക്കാം. നാം യേശുക്രിസ്തുവിൽ ഐക്യപ്പെട്ടു നിൽക്കുന്നു എന്നു് മനസ്സിലാക്കാം. വിശ്വസ്തതയോടെ തന്നിലേക്കു നോക്കുന്നവരോടുകൂടെ ക്രിസ്തു പ്രവർത്തിക്കുന്നുണ്ടു്. അങ്ങനെ ദൈവകൃപയിൽ പരസ്പരം ശക്തിപ്പെടുകയും ദൈവത്തെ സ്തുതിക്കുകയും തന്റെ കൃപയിലും ശക്തിയിലും ശരണപ്പെടുകയും ചെയ്യുന്നവർ ആർക്കും എണ്ണിക്കൂടാത്ത പ്രകാരം അത്ര വലിയ ഒരു മഹാപുരുഷാരമത്രേ. ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിവസിക്കുന്ന നമുക്കു് ദൈവത്തിന്റെ തിരുസിംഹാസനത്തിൻ മുമ്പാകെ നിന്നുകൊണ്ടു് പ്രാർത്ഥിക്കാം.

ഈ സന്ദേശം ഒരു പ്രാർത്ഥനയോടെ സമാപിക്കുന്നു.

ചൈനായിലെ രാഷ്ട്രീയവ്യതിയാനങ്ങൾ വിദേശ മിഷ്യനറിമാരെ തിരികെ വിളിക്കുന്നതിനിടയാക്കിയിരിക്കുന്നു. തൽഫലമായി സഭയുടെ സർവ്വ ജോലികളുടെയും ചുമതല മുഴുവൻ ചൈനയിലെ സഭാംഗങ്ങൾ തന്നെ നിർവ്വഹിക്കേണ്ടിയിരിക്കയാണു്. സഭാപ്രവർത്തനങ്ങളിൽ മാത്രം ജാഗരൂക

---

ക്തിയിലും പ്രവൃത്തിയിലും വിശ്വസിച്ചിരുന്നു. മറ്റു തരത്തിൽ വ്യാഖ്യാനിക്കുവാൻ പാടില്ലാത്ത രോഗങ്ങളും കഷ്ടപ്പാടുകളുമെല്ലാം അശുദ്ധാത്മ പ്രവർത്തനഫലമെന്നു് അവർ വ്യാഖ്യാനിച്ചു പോന്നു. ക്രിസ്തു അശുദ്ധാത്മാക്കൾ ഉണ്ടെന്നോ ഇല്ലെന്നോ പറഞ്ഞു കാണുന്നില്ല. എന്നാൽ അവന്റെ ആജ്ഞയെ അശുദ്ധാത്മാക്കൾ അനുസരിച്ചു പോന്നതായി നാം വായിക്കുന്നുണ്ടു്. ദീനങ്ങളും രോഗങ്ങളുമെല്ലാം ദൈവനിർദ്ദേശപ്രകാരം ഉണ്ടാകുന്നവ ആയിരിക്കണമെന്നില്ല. എന്നാൽ ദൈവേഷ്ടമനുസരിച്ചു ജീവിക്കുന്നവർക്കു് അഥവാ രോഗങ്ങൾ ഉണ്ടായാൽ തന്നെയും അതിനു അടിമപ്പെടാതെ ജീവിക്കുവാൻ കഴിയും.

വെള്ളി. മർക്കോസ് 1. 35—39.

“അതികാലത്തു് ഇരുട്ടോടെ അവൻ എഴുന്നേറ്റു പുറപ്പെട്ടു ഒരു നിർജ്ജനസ്ഥലത്തുചെന്നു പ്രാർത്ഥിച്ചു.” ക്രിസ്തുവിന്റെ ശക്തിയുടേയും നമുക്കു ലഭ്യമാകാവുന്ന ശക്തിയുടെയും രഹസ്യമിതല്ലാതെ മറ്റൊന്നുമല്ല. ദൈവപുത്രൻ തലേദിവസം അത്യദ്ധ്വാനം കഴിച്ചിട്ടും അടുത്ത ദിവസം അതിരാവിലെ എഴുന്നേറ്റു പ്രാർത്ഥനയ്ക്കു് സമയം ചെലവഴിച്ചെങ്കിൽ നാമെത്ര അധികമായി പ്രാർത്ഥനയ്ക്കു് സമയമെടുക്കണം. നമ്മിലധികം പേരേയും പ്രഭാതമാണുണർത്തുന്നതു്. അല്ലാതെ നാം പ്രഭാതത്തെ ഉണർത്തുക സാധാരണമല്ല. പ്രഭാതത്തിൽ പത്തു മിനിറ്റെങ്കിലും ദൈവസമക്ഷം ചെലവഴിക്കുവാനുള്ള ശ്രമം നമ്മെ കൂടുതൽ ശക്തരാക്കുകതന്നെചെയ്യും. ക്രമമായ പ്രാർത്ഥനയ്ക്കും വേദവായനയ്ക്കും ധ്യാനത്തിനും ദിവസവും രാവിലെ സമയം ചെലവഴിക്കുന്ന പതിവു നമുക്കുണ്ടോ? അന്നന്നു ചെയ്തുതീർക്കേണ്ട ജോലികൾക്കു് ദൈവാനുഗ്രഹവും പിൻതുണയും നാം അന്വേഷിക്കാറുണ്ടോ?

ശനി, മർക്കോസ് 1. 40-45.

അറിയപ്പെട്ടിട്ടുള്ള രോഗങ്ങളിൽ ഏറ്റവും ഭയങ്കരവും ഇതുവരെ ശരിയായ പ്രതിവിധി നാം കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ലാത്തതുമായ ഒരു രോഗമാണു കുഷ്ഠം. യഹൂദന്മാരെ സംബന്ധിച്ചടത്തോളം കുഷ്ഠം പാപത്തിന്റെ ഭയങ്കരത വെളിപ്പെടുത്തുന്ന ഒരു രോഗവുമായിരുന്നു. ഉത്തമജീവിതവും ആരോഗ്യവും തമ്മിൽ പാപവും രോഗവും തമ്മിൽ വലിയ പൊരുത്തം യഹൂദന്മാർ കണ്ടിരുന്നു. ഈ കുഷ്ഠരോഗിയെ സൗഖ്യമാക്കിയതുമൂലം യേശു പാപത്തിന്മേലും രോഗത്തിന്മേലും തനിക്കുള്ള ശക്തി വെളിപ്പെടുത്തി. കുഷ്ഠരോഗിയോടു് ആരോടും ഒന്നും പറയരുതു് എന്നു് കർത്താവു ആജ്ഞാപിച്ചു എങ്കിലും അവന്റെ സന്തോഷാധിക്യത്താൽ അവൻ ആ വസ്തുത പരസ്യപ്പെടുത്തുകയാണു ചെയ്തതു. അതുകൊണ്ടു് യേശു നിർജ്ജനസ്ഥലത്തു് പാർപ്പാനും അങ്ങനെ അനേകർക്കു് തന്റെ രക്ഷാഹസ്തം ലഭ്യമല്ലാതാക്കുവാനും ഇടയാക്കി. വിവേചനകൂടാതെയുള്ള പ്രവൃത്തി പല അനുഗ്രഹങ്ങളും നമുക്കു് ലഭ്യമല്ലാതാക്കി തീർത്തേക്കാവുന്നതാണു്.

# ഇടവകസന്ദർശനം

(ഡീക്കൻ കെ. സി. ഉമ്മൻ, ബി. എസ്സ്‌സി.)

സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിൻെറ ആഭിമുഖ്യത്തിൽ ചില വർഷങ്ങളായി നടത്തിവരുന്ന ഒരു കർമ്മപരിപാടിയാണ് ഇടവകസന്ദർശനം. പുത്തൻകാവു സുറിയാനിപ്പള്ളിയിൽ വച്ചുനടന്ന ഇക്കൊല്ലത്തെ സമ്മേളനത്തിൽ നിശ്ചയിച്ചപ്രകാരം ഏതാനും യുവാക്കന്മാർ മെയ് 18-ാം തീയതി വെള്ളിയാഴ്ച ഓതറ ദയറായിൽ എത്തിച്ചേരുകയും, ദയറാദ്ധ്യക്ഷൻ റെവ. ഫാദർ ഇ. മാത്യൂസ് അവർകളുടെ നേതൃത്വത്തിൽ നടന്ന ധ്യാനയോഗത്തിനുശേഷം പിറേറ ദിവസം ഉച്ചയോടുകൂടി അയ്യഞ്ചുപേരടങ്ങിയ രണ്ടു സംഘമായി പിരിഞ്ഞ് നിരണം, വയലത്തല എന്നീ ഇടവകകളിലേക്കു പോകുകയും ചെയ്തു. നിരണം സുറിയാനിപ്പള്ളിയിൽ എത്തിയ സംഘം, ഞായർ, തിങ്കൾ, ചൊവ്വ, എന്നീമൂന്നു ദിവസത്തെ പരിപാടികൊണ്ട് നാനൂറിൽപരം ഭവനങ്ങൾ സന്ദർശിക്കുകയുണ്ടായി. എല്ലാദിവസവും കാലത്ത് ഇടവകയുടെ നാനാഭാഗങ്ങളിലായി സൺഡേസ്കൂൾ മാതൃകാക്ലാസ്സുകൾ നടത്തുകയും, പ്രാർത്ഥനായോഗങ്ങൾ, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ മുതലായവ പുനഃസംഘടിപ്പിക്കുകയും ചെയ്തു. രാത്രിസമയങ്ങളിൽ നടന്ന പ്രസംഗയോഗങ്ങളിൽ റെവ. ഡീക്കൻ കെ. സി. ഉമ്മൻ ബി. എസ്സ്‌സി. പത്തനംതിട്ട ബെയിസിൽ ദയറാംഗമായ മി. റി. എം. വറുഗീസ് എന്നിവർ പ്രസംഗിച്ചു. ഉദ്ദേശം ആയിരത്തിൽപരം വീടുകളുള്ള പ്രസ്തുത ഇടവക മുഴുവൻ സന്ദർശിക്കുന്നതിന് ഞങ്ങളുടെ ചുരുങ്ങിയ സമയം മതിയാകാതെയിരുന്നതിനാൽ വിവിധ ഭാഗങ്ങളിലായി കുറെ ഭവനങ്ങൾ സന്ദർശിക്കുന്നതിനേ സാധിച്ചുള്ളു. ഈ ഭാഗങ്ങളിലുണ്ടായിരുന്ന രോഗികൾക്കുവേണ്ടി പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയുണ്ടായി. ഈ സന്ദർശനവേളയിൽ ഞങ്ങൾക്കുവേണ്ട എല്ലാ സഹായങ്ങളും ചെയ്തുതന്ന പ്രസ്തുത ഇടവകയിലെ എല്ലാവരോടും പ്രത്യേകിച്ച് പള്ളി ട്രസ്റ്റി, സ്ലീബാദാസൻ പി. വി. സാമുവേൽ എന്നിവരുടെ സഹായസഹകരണങ്ങൾ ഞങ്ങൾ കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നു. മലങ്കര സുറിയാനിസമുദായത്തിലെ ഏററവും പൂർവ്വികവും വിസ്തൃതവുമായ ഒരിടവകയാണ് പ്രസ്തുത ഇടവകയെന്നുള്ളത് ഈ അവസരത്തിൽ സ്മരണീയമത്രേ.

പ്രത്യേക ക്ഷണമനുസരിച്ച് ഈ സംഘം 23-ാം തീയതി ബുധനാഴ്ച മാന്നാർ സുറിയാനിപ്പള്ളി ഇടവക സന്ദർശിക്കുകയുണ്ടായി. പല ഗ്രൂപ്പുകളായി പിരിഞ്ഞ് ഒരു ദിവസംകൊണ്ട് പ്രസ്തുത ഇടവകയിലെ എല്ലാവീടുകളും സന്ദർശിച്ചു. അന്നു വൈകിട്ട് 6 മണിക്ക് ആ ഇടവകയിലെ യുവജനസമാജത്തിൻെറ ഉൽഘാടനയോഗം ബഹു ഇടവകവികാരിയുടെ അദ്ധ്യക്ഷതയിൽ കൂടുകയും തദവസരത്തിൽ മെ. ഡാനിയേൽ, എൻ. വറുഗീസ് ബി. എ. വറുഗീസ് മാണിപ്പറമ്പിൽ എന്നിവർ സഭയിൽ യുവജനസംഘടനയുടെ ഉദ്ദേശം ആവശ്യകത എന്നിവയെ പരാമർശിച്ച് പ്രസംഗിക്കുകയും ചെയ്തു. കൂടാതെ പ്രാർത്ഥനായോഗങ്ങളുടെ പുരോഗമനോന്മുഖമായ പ്രവർത്തനത്തിനുവേണ്ട മാർഗ്ഗങ്ങളെപ്പററിയും ചിന്തിച്ചു. രാത്രിയിൽ പള്ളിയിൽവച്ചു നടന്ന പ്രസംഗയോഗത്തിൽ റെവ. ഡീക്കൻ ഉമ്മൻ ബി. എസ്സ്‌സി., സ്ലീബാദാസൻ പി. കെ. സ്കറിയ, മെ. റി. എം. വറുഗീസ്, കെ. കെ. ചെറിയാൻ എന്നിവർ വിവിധ വിഷയങ്ങളെ അസ്പദമാക്കി പ്രസംഗിച്ചു. ബഹു. വികാരി അച്ചൻെറ കൃതജ്ഞതാപ്രകടനത്തോടുകൂടി യോഗം അവസാനിച്ചു. ഇടവകക്കാർ ഞങ്ങൾക്കു ചെയ്തുതന്ന സഹായസഹകരണങ്ങൾക്ക് നിസ്സീമമായ നന്ദിയെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഇടവകസന്ദർശനത്തിന് ഇക്കൊല്ലം നരിയാപുരം, നിരണം, വയലത്ത

---

രായിരിക്കുന്നവർ ഉല്പാദന ജോലികളിൽ ഏർപ്പെടാതെ മററുള്ളവർക്ക് ഭാരമായി കഴിയുന്നവരെന്നാണ് പരിഗണിക്കപ്പെടുന്നത്. വൈദികർ സ്വയസംരക്ഷണാർത്ഥം മറെറന്തെങ്കിലും ജോലി ചെയ്യുവാൻ നിർബന്ധിതരാകുന്നു. വയലുകളിൽ ജോലി ചെയ്യുന്ന വൈദികർ പലരാണ്. അതു കൂടാതെ ചുമട്ടുകാരായും വേലക്കാരായും പലരും ഉപജീവനാർത്ഥം ജോലിചെയ്തു പോരുന്നുണ്ട്. ഒരു ബിഷോപ്പ് ഈ പ്രശ്നപരിഹാരാർത്ഥം ക്ഷൗരകവൃത്തി അഭ്യസിച്ചുവരുന്നതായറിയുന്നു.

## കത്തോലിക്കരുടെയും പ്രോട്ടസ്റ്റൻറുകാരുടെയും മെഡിക്കൽ പ്രവർത്തനം.

മദ്രാസിലെ കത്തോലിക്ക മെഡിക്കൽ ഗിൽഡിനോടായി ഡോക്ടർ തെറീസ മാസില്ലാമണി ചെയ്ത പ്രസംഗത്തിൽ താഴെ പറയുന്ന സ്ഥിതിവിവരക്കണക്കു ഉദ്ധരിച്ചു കാണുന്നു:-ഇൻഡ്യയിൽ പ്രോട്ടസ്റ്റൻറു സഭകൾക്ക് അഞ്ചു മെഡിക്കൽ കോളജ്ജുകളും 310 ആശുപത്രികളും പന്ത്രണ്ട് ക്ഷയരോഗാശുപത്രികളും പതിനേഴ് ബധിരവിദ്യാലയങ്ങളും ഉള്ളപ്പോൾ കത്തോലിക്കർക്ക് 44 ആശുപത്രികളും ഒരു ക്ഷയരോഗാശുപത്രിയും ഒരു ബധിരവിദ്യാലയവും മാത്രമേ ഉള്ളു. കത്തോലിക്കർക്ക് മെഡിക്കൽ കോളജ്ജ് ഇല്ല. ഡിസ്പെൻസറികളുടെ കാര്യത്തിലേ ഏതെങ്കിലും താരതമ്യമുള്ളു. അതിലും മുന്നിട്ടുനിൽക്കുന്നത് പ്രോട്ടസ്റ്റൻറുകാരത്രേ. അവർക്ക് 409 ഡിസ്പെൻസറികളുള്ളപ്പോൾ കത്തോലിക്കർക്ക് 266 ഡിസ്പെൻസറികൾ മാത്രമാണുള്ളത്.

Reg. No. T 64   Licence No. 498   Date 20-8-1946   Reg 5268

# THE CHURCH WEEKLY

## ദ്വിതീയ കൊരിന്ത്യ ലേഖനം

(മാത്യു പി. ജോൺ എം. ഏ; എം. റ്റി എച്ച്.)

(I)

ഒന്നാംലേഖനം എന്ന് പേർ പറയുന്ന ലേഖനത്തിനു മുമ്പ് പൌലോസ് കൊരിന്ത്യർക്ക് എഴുതിയിരിക്കണം എന്ന് നാം കണ്ടു. ഒന്നാം ലേഖനം എഴുതിയശേഷം, രണ്ടാം ലേഖനം എന്നു നാം പറയുന്ന ലേഖനം എഴുതുന്നതിനു മുമ്പ് പൌലോസ് വീണ്ടും കൊരിന്തു സന്ദർശിച്ചു എന്നും, ആ സന്ദർശനം അദ്ദേഹത്തിനു തീവ്രമായ ദുഃഖത്തിനു കാരണമാക്കി എന്നും, അതിനുശേഷം "വളരെ കഷ്ടവും മനോവ്യസനവും ഉണ്ടായിട്ട് വളരെ കണ്ണുനീരോടുകൂടെ" ഒരു ലേഖനം എഴുതി എന്നും, 2: 1—4, 12: 14, 13:1-2, ഈ ഭാഗങ്ങളിൽനിന്ന് നമുക്കു മനസ്സിലാക്കാം. ദുഃഖകരമായ ഈ രണ്ടാമത്തെ സന്ദർശനത്തെപ്പറ്റി അപ്പോസ്തലപ്രവൃത്തികളിൽ നാം യാതൊന്നും വായിക്കുന്നില്ല. അപ്പോസ്തലന്റെ ദുഃഖത്തിനു കാരണമെന്തായിരുന്നുവെന്നു നമുക്ക് ഊഹിക്കുവാനേ നിവൃത്തിയുള്ളു. ഒന്നാം ലേഖനത്തിൽ അദ്ദേഹം കൊടുത്തിരുന്ന നിർദ്ദേശങ്ങൾ അനുസരിക്കുവാൻ വിസമ്മതിച്ച പലരും കൊരിന്ത്യസഭയിൽ ഉണ്ടായിരുന്നു എന്നും അവർ അദ്ദേഹത്തിന്റെ സന്ദർശനവേളയിൽ അദ്ദേഹത്തിന്റെ അധികാരത്തെ നിഷേധിച്ചു എന്നും വിചാരിക്കുന്നതിൽ വലിയ തെറ്റുണ്ടെന്നു തോന്നുന്നില്ല. സ്വസാന്നിദ്ധ്യംകൊണ്ട് സാധിക്കുവാൻ കഴിയാതിരുന്ന കാര്യം സാധിക്കുവാനാണ് അദ്ദേഹം "കണ്ണുനീരോടുകൂടെ" എഴുതിയതു്. ഈ ലേഖനം കൊരിന്തിലേക്ക് കൊണ്ടുപോയതു തീത്തോസ് ആയിരിക്കാം. ഏതായാലും ഈ സമയത്തു് പൌലോസിന്റെ നിർദ്ദേശമനുസരിച്ച് തീത്തോസ് കൊരിന്തു സന്ദർശിക്കുകയും, കൊരിന്ത്യസഭയിലെ പ്രയാസങ്ങൾക്ക് നിവാരണം കണ്ടുപിടിക്കുവാൻ സഹായിക്കുകയും ചെയ്തു എന്ന് ഈ ലേഖനത്തിൽനിന്നു കാണാം.

തന്റെ ലേഖനത്തിന്റെയും. തീത്തോസിന്റെ ദൌത്യത്തിന്റെയും ഫലം എന്തെന്നറിയുവാൻ അപ്പോസ്തലനുണ്ടായിരുന്ന ആകാംക്ഷ കർത്താവിന്റെ പ്രവൃത്തിക്കായി ത്രോവാസിൽ ഒരു വാതിൽ തുറന്നുകിട്ടിയിട്ടും അവിടെ താമസിക്കാതെ തീത്തോസിനെ ബന്ധിക്കുവാനായി മക്കെദോന്യക്ക് പുറപ്പെട്ടതിൽനിന്ന് മനസ്സിലാക്കാം. (2:12—13) താൻ പരാജയപ്പെട്ടിടത്തു തന്റെ ലേഖനവും, തീത്തോസിന്റെ പ്രവർത്തനവും വിജയപ്രദമായി എന്ന വാർത്തയോടുകൂടെ തീത്തോസ് വന്നപ്പോൾ, സഹൃദയത്തിൽ ഉദിച്ചുയർന്ന സന്തോഷത്തിന്റെയും, ആശ്വാസത്തിന്റെയും, ദൈവത്തോടുള്ള കൃതജ്ഞതയുടെയും പ്രകടനമാണ് ഈ ലേഖനം.

"വളരെ കഷ്ടവും മനോവ്യസനവും ഉണ്ടായിട്ട് വളരെ കണ്ണുനീരോടുകൂടെ അപ്പോസ്തലൻ എഴുതിയ ലേഖനം പൂർണ്ണമായി നഷ്ടപ്പെട്ടിട്ടില്ല എന്നും; അതിന്റെ ഒരു ഭാഗമാണ് ഈ ലേഖനത്തിന്റെ അവസാനത്തെ നാല് അദ്ധ്യായങ്ങളിൽ (10—13) അടങ്ങിയിരിക്കുന്നതെന്നുമാണ് പല പണ്ഡിതന്മാരുടെയും അഭിപ്രായം. ഒന്നു മുതൽ ഒമ്പതു വരെയുള്ള അദ്ധ്യായങ്ങളും, ബാക്കിയുള്ള അദ്ധ്യായങ്ങളുംതമ്മിലുള്ള സ്വരവ്യത്യാസവും, ഈ നാല് അദ്ധ്യായങ്ങളിൽ ഭാവിയിൽ എന്നു സൂചിപ്പിച്ചിരിക്കുന്ന പല കാര്യങ്ങളും ആദ്യഭാഗത്ത് ഭൂതകാലസംഭവങ്ങളായി കാണുന്നതും ഈ അഭിപ്രായത്തിനു കാരണമാണ്.

പതിവു പോലെയുള്ള വന്ദനത്തിനു ശേഷം "ആശ്വാസം തരുന്ന ദൈവത്തിനു" സ്തോത്രം ചെയ്യുകയാണ് പൌലോസ് ചെയ്യുന്നതു്. ആശ്വാസം എന്ന പദം പല രൂപത്തിലായി വീണ്ടും വീണ്ടും ആവർത്തിക്കുന്ന ആ ഖണ്ഡിക, കൊരിന്ത്യസഭയിലെ കുഴപ്പങ്ങൾ പൌലോസിന്റെ മനസ്സിനെ എത്രമാത്രം പ്രയാസപ്പെടുത്തി എന്നും തീത്തോസ് കൊണ്ടുവന്ന വാർത്ത എത്ര സന്തോഷകരമായിരുന്നു എന്നതിനും തെളിവാകുന്നു.(1:1—11.)

## യുക്തിപ്രശ്നങ്ങൾ

(അബ്ബ)

9. ഇരുളടഞ്ഞ ഒരു മുറിയിൽ കറുപ്പുനിറത്തിലും വെളുപ്പുനിറത്തിലുമുള്ള ഇരുപതീതു ജോഡി കാൽമേശകൾ സൂക്ഷിച്ചിരിക്കുന്നു. ഓരോ തവണ മുറിയിൽ കയറുമ്പോൾ ഒരു കാൽമേശ വീതമേ എടുക്കുവാൻ അനുവാദമുള്ളു എങ്കിൽ ഒരാൾ ആ മുറിയിൽ എത്ര പ്രാവശ്യം കയ[illegible]ാൽ ഒരു ജോഡി കറുത്ത കാൽമേശ[illegible]ളാ ഒരു ജോഡി വെളുത്ത കാൽമേശകളോ ലഭിക്കുമെന്ന് ധൈര്യമായി പറയാം?

10. ഒരാൾക്ക് നാലു പുത്രന്മാരും "ബോസു" എന്ന പേരായ ഒരു നായും ഉണ്ടായിരുന്നു. അവരുടെ സ്റ്റോർ[illegible]മിൽ ഏതാനും മാതളനാരങ്ങാ സൂക്ഷിച്ചിരുന്നു. മൂത്തപുത്രൻ സ്റ്റോർ മുറിയിൽ കയറി അവിടെ സൂക്ഷിച്ചിരുന്ന മാതളനാരങ്ങാകൾ നാലായി ഭാഗിച്ചു. ശിഷ്ടം വന്ന ഒരു മാതളനാരങ്ങാ ബോസിനു കൊടുത്തശേഷം തന്റെ വീതാംശമായ നാലിൽ ഒന്നു എടുത്തു കൊണ്ടുപോയി. അനന്തരം രണ്ടാമത്തെ പുത്രൻ മുറിയിൽ കയറി ജ്യേഷ്ഠൻ ചെയ്തതുപോലെ അവിടെ ശേഷിച്ചിരുന്ന നാരങ്ങാകൾ നാലായി ഭാഗിക്കുകയും അപ്പോൾ ശിഷ്ടം വന്ന ഒരു നാരങ്ങാ ബോസിനു കൊടുത്തിട്ട് തന്റെ വീതവും കൊണ്ടു പോകുകയും ചെയ്തു. അപ്രകാരം തന്നെ മൂന്നാമനും നാലാമനും ചെയ്തു. അതിനു ശേഷം നാലു പേരും കൂടി മുറിയിൽ കയറി ശേഷിച്ചിരുന്ന മാതളനാരങ്ങാകൾ നാലായി വിഭജിച്ചു. ശിഷ്ടം വന്ന ഒരെണ്ണം ബോസിനു കൊടുത്തിട്ട് ഓരോരുത്തരും അവരുടെ ഓഹരി എടുത്തു മടങ്ങിപ്പോയി. എന്നാൽ സ്റ്റോർമുറിയിൽ ആരംഭത്തിൽ എത്ര മാതളനാരങ്ങാ ഉണ്ടായിരുന്നു.

കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

(7) 21 രാത്തൽ.

(8) ഒന്നാമനു് ഏഴും രണ്ടാമനു് ഒന്നും നാണയംവീതം ലഭിക്കും.

---

ലി, അയിരൂർ, മംഗലം, നാരങ്ങാനം എന്നീസ്ഥലങ്ങളിൽനിന്നും ക്ഷണം കിട്ടിയിരുന്നു. എങ്കിലും പ്രതീക്ഷിച്ചിരുന്നതുപോലെ യുവാക്കന്മാർ വന്നുചേരാഞ്ഞതിനാൽ രണ്ടു ഇടവകകൾ മാത്രമേ സന്ദർശിക്കുവാൻ സാധിച്ചുള്ളു എന്ന വസ്തുതയും ഖേദപൂർവ്വം അനുസ്മരിക്കുന്നു.

Printed and Published by N.M. Abraham B. A. at The Malayala Manorama Press, Kottayam